2008 മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

# MALANKARASABHA

നവംബർ

Rs. 10



ST. GREGORIOS OF PARUMALA

പരമപദസ്ഥിത സഹിതേമരുവും
പരനുടെ പ്രിയ പരിമള മലരേ
പതിതർക്കെന്നും ആശ്രയമാം നിൻ
പരിജലമൊഴുകും പരുമല സവിധം

106-ാം ഓർമ്മ (നവം. 2)



H.H. BASELIUS MARTHOMA DIDIMOS I

നിത്യ പുരോഹിത താതൻ തന്നുടെ
സത്യസഭയ്ക്കൊരു നെടുനായകനായ്
നിത്യം വാഴുക നിരാമയ ശ്രേഷ്ഠാ
സത്കൃത മുനിയാം ദിദിമോസ് ബാവാ!

88-ാം ജന്മദിനം (ഒക്ടോ. 29)



H.G. DR. STEPHANOS MAR THEODOSIUS

ഇരുളു നിറഞ്ഞ ഗ്രാമങ്ങളിന്നും
ഉന്നിദ്രമായി കാതോർത്ത് കിതയ്ക്കുന്നു
മനമിരുളു നീക്കിയ ബാബയെന്തേ
സൗമ്യദീപം വിതറി വരാഞ്ഞതെന്തേ?

1-ാം ഓർമ്മ (നവം. 5)

*Inserted by:*
Mar Gregorios Orthodox Church, Muscat

# 10TH DEATH ANNIVERSARY
## 18-11-2008

"**ഹന്നാ ഏലിയോട് പറഞ്ഞതെന്തന്നാൽ** : യജമാനനേ, യജമാനനാണ, യഹോവയോടു പ്രാർത്ഥിച്ചുകൊണ്ട് ഇവിടെ സമീപത്തു നിന്നിരുന്ന സ്ത്രീ ഞാൻ ആകുന്നു. ഈ ബാലനായിട്ടു ഞാൻ പ്രാർത്ഥിച്ചു; ഞാൻ യഹോവയോടു കഴിച്ച അപേക്ഷ യഹോവ എനിക്കു നൽകിയിരിക്കുന്നു. അതു കൊണ്ട് ഞാൻ അവനെ യഹോവയ്ക്ക് നിവേദിച്ചിരിക്കുന്നു; അവൻ ജീവപര്യന്തം യഹോവയ്ക്ക് നിവേദിതനായിരിക്കും. അവർ അവിടെ യഹോവയെ നമസ്കരിച്ചു."



# REV. FR. DR. V.C. SAMUEL

ദൈവത്തിന് സ്തുതി, പ്രാർത്ഥനാപൂർവ്വം,

**Edayil Family, Omallur, Pathanamthitta**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ലക്കം 11,
പുസ്തകം 65
നവംബർ 2008



ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234



## വരിസംഖ്യ

| *ഇന്ത്യയിൽ* | |
|---|---|
| *ഒറ്റപ്രതി* | *: 10 രൂപ* |
| *ഒരു വർഷം* | *: 100 രൂപ* |
| *5 വർഷം* | *: 500 രൂപ* |
| *12 വർഷം (ആയുഷ്ക്കാലം)* | *: 1000 രൂപ* |
| *വിദേശത്തേക്ക്* | |
| *ഒരു വർഷം* | *: 1000 രൂപ* |




## ഉൾത്തുടിപ്പുകൾ

CONTENTS



### *സ്ഥിരം പംക്തികൾ*

# ഐക്യസ്വപ്നത്തിലെ കൗശലം...

വിഭജിച്ചു പോകുന്ന മതസംസ്ക്കാരങ്ങളിൽ സഹോദരങ്ങൾ ഒത്തൊരുമിച്ചു വസിക്കുന്ന കാലത്തെ കുറിച്ചുള്ള ഏതു സ്വപ്നത്തിനും പ്രസക്തിയുണ്ട്. സീറോ മലങ്കര കത്തോലിക്കാ സമൂഹത്തിന്റെ ഐക്യദീപം മാസികയുടെ ഒക്ടോബർ ലക്കത്തിൽ മേജർ ആർച്ച് ബിഷപ്പ് അഭിവന്ദ്യ ബസ്സേലിയോസ് ക്ലീമ്മീസ് തിരുമേനിയുടെ സഭൈക്യ സ്വപ്നങ്ങളും അതിന് സമൂഹത്തിലെ വിവിധ മേഖലകളിലുള്ളവർ നൽകിയ പ്രതികരണങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. മേജർ ആർച്ച് ബിഷപ്പിന്റെ, പതിനാറാം നൂറ്റാണ്ടിനു മുമ്പ് എപ്രകാരം ഒന്നായിരുന്നുവോ അതുപോലെ തന്നെ ഇനിയും ഒറ്റ സഭയായി നിൽക്കണമെന്ന ചിന്ത ഓരോ ക്രൈസ്തവന്റെയും അഭിലാഷം തന്നെയാണ്. സഭൈക്യസ്വപ്നം പൂവണിയുന്നതിന് സഭാ പിതാക്കന്മാർ നേതൃത്വം നൽകുകയാണെങ്കിൽ അതു തന്നെ ശുഭകരമായ ഒരു തുടക്കമാകും.

മലങ്കര ഓർത്തഡോക്സ് സഭ മേജർ ആർച്ച് ബിഷപ്പിന്റെ സഭൈക്യ സ്വപ്നങ്ങൾക്ക് തടസ്സം നിന്നുകൊണ്ട് കണ്ണടച്ച് ഇരുട്ടാക്കുന്നു എന്ന 'ഐക്യദീപ' ആശങ്ക മനസ്സിലാക്കിക്കൊണ്ടു തന്നെ ചില നേരറിവുകൾ കുറിക്കുകയാണിവിടെ....

**റോമൻ കത്തോലിക്കാ സഭയിലെ മേജർ ആർച്ച് ബിഷപ്പിന്റെയോ പാത്രിയർക്കീസിന്റെയോ സ്ഥാനമല്ല മലങ്കരസഭയുടെ പരിശുദ്ധ കാതോലിക്കാ ബാവായുടെ പദവിയെന്ന് മലങ്കര കത്തോലിക്കാ സമൂഹം മനസ്സിലാക്കണം.**

i) മേജർ ആർച്ച് ബിഷപ്പിന്റെ സഭൈക്യ സ്വപ്നത്തെ ശ്ലാഘിക്കുന്നുവെങ്കിലും അദ്ദേഹം വിഭാവനം ചെയ്യുന്ന സഭൈക്യ ചിന്തകൾ വേദപുസ്തകാനുസൃതമല്ലാത്തതും ഭാരതസഭ ചരിത്രത്തെ വികലമാക്കുന്നതുമാണ്. മലങ്കരസഭയുടെ പൗരാണിക ചരിത്രത്തെക്കുറിച്ചും അസ്തിത്വത്തെക്കുറിച്ചും സ്വയം ശീർഷകത്വ സ്വഭാവത്തെക്കുറിച്ചും വ്യക്തതയില്ലാത്തതുകൊണ്ടായിരിക്കാം പറഞ്ഞു പഴകിയ കാര്യങ്ങൾ തിരുമേനിയും അനുയായികളും ആവർത്തിച്ചുകൊണ്ടിരിക്കുന്നത്. മലങ്കരസഭാ ചരിത്രത്തെ ആത്മാർത്ഥമായി പഠിക്കുകയും നിഷ്പക്ഷമായി വ്യാഖ്യാനിക്കുകയും ചെയ്താൽ തിരുമേനിയുടെ സഭൈക്യ സ്വപ്നം സഫലീകൃതമാകുവാനുള്ള സാധ്യതകൾ തെളിയുമെന്നതിൽ തെല്ലുമേ സംശയിക്കേണ്ട!

ii) റോമാ സഭയ്ക്കോ മറ്റേതെങ്കിലും ശ്ലൈഹിക സഭയ്ക്കോ ഉള്ള സ്വയം ശീർഷത്വവും കാതോലിക–അപ്പോസ്തോലിക അധികാരങ്ങളും മലങ്കരസഭയ്ക്കുണ്ടെന്ന യാഥാർത്ഥ്യം മേജർ ആർച്ച് ബിഷപ്പിന് അറിയില്ലെന്നാണോ? റോമൻ കത്തോലിക്കാ സഭയിലെ മേജർ ആർച്ച് ബിഷപ്പിന്റെയോ പാത്രിയർക്കീസിന്റെയോ സ്ഥാനമല്ല മലങ്കരസഭയുടെ പരിശുദ്ധ കാതോലിക്കാ ബാവായുടെ പദവിയെന്ന് മലങ്കര കത്തോലിക്കാ സമൂഹം മനസ്സിലാക്കണം. മലങ്കരസഭയുടെ തലവനോടുള്ള ഐക്യത്തിൽ നിന്ന് തെന്നിമാറി മറ്റൊരു തലവന്റെ കീഴിൽ നിൽക്കുകയും പൂർവ്വിക പിതൃസ്ഥാനിയായ മലങ്കരസഭാ തലവനെ ഇകഴ്ത്തിക്കാട്ടുകയും ചെയ്യുന്ന ഐക്യനാടകത്തിന് അഹങ്കാരത്തിന്റെ ഭാവപകർച്ചയെന്നല്ലാതെ മറ്റെന്തു വിശേഷണമാണ് നൽകേണ്ടത്? ഒക്ടോബർ ഐക്യദീപത്തിന്റെ മുപ്പത്തി ആറാം പുറത്ത് മേജർ ആർജ്ജ് ബിഷ

പ്പിന്റെ ചിത്രം മദ്ധ്യത്തിലും പാത്രിയർക്കീസ് വിഭാഗം പ്രാദേശിക തലവന്റെയും പരിശുദ്ധ കാതോലിക്കാബാവായുടെയും ചിത്രങ്ങൾ വശങ്ങളിലുമായി പ്രസിദ്ധീകരിച്ചിരിക്കുന്നതുതന്നെ മേജർ ആർച്ച് ബിഷപ്പ് പ്രതിനിധീകരിക്കുന്ന സഭൈക്യത്തിന്റെ വികലതയെ സൂചിപ്പിക്കുന്നതാണ്. പുത്തൻ മാധ്യമ തന്ത്രങ്ങളിലൊന്നായ അനാദരിക്കുന്നതിനുള്ള ബോധപൂർവ്വമായ പ്രവർത്തനമാണിത്. അപ്പോസ്തോലിക അധികാരങ്ങളുടെ പൂർണ്ണത അനുഭവിക്കുന്ന മലങ്കരസഭ റോമാ സഭയുടെ തലവന്റെ കീഴിൽ "പേട്രിയർക്കൽ" ആകണമെന്ന മേജർ ആർച്ച് ബിഷപ്പിന്റെ സ്വപ്നം സഭയെ അവഹേളിക്കലാണ്!

iii) 'ഐക്യദീപം' അവകാശപ്പെടുന്നതുപോലെ മലങ്കരയിലെ ഒരു പൂർവ്വ പിതാവും ലോകത്തിലെ ഏതെങ്കിലും സഭാ സമൂഹത്തോട് പുനരൈക്യത്തിനു പോയിട്ടില്ല. എന്നാൽ ഐക്യസംവാദങ്ങൾ പലസമയങ്ങളിലും ഉണ്ടായിട്ടുണ്ട്. അങ്ങനെ ഐക്യസംവാദത്തിന് സഭ നിയോഗിച്ച മെത്രാപ്പോലിത്തയാണ് മാർ ഈവാനിയോസ്. അദ്ദേഹത്തിന്റെ സഭാത്യാഗം ദൈവനിയോഗമായി മലങ്കരസഭ കണക്കാക്കുന്നില്ല. "ലോകത്തിലുള്ളതെല്ലാം നിനക്കു തരാം; ഒന്നു വീണു നമസ്ക്കരിച്ചാൽ മാത്രം മതി' എന്നു പറഞ്ഞ സാത്താനെ ആട്ടി ഓടിച്ച കർത്താവിന്റെ പ്രവൃത്തി മാർ ഈവാനിയോസ് വിസ്മരിച്ചു. എന്നാൽ ഈ സഭാഭ്രംശത്തിൽ അദ്ദേഹം അനുതപിച്ചു; പക്ഷേ താമസിച്ചുപോയി. പുനരൈക്യ സാധ്യതകളെകുറിച്ച് ഗവേഷണം നടത്തിയ മേജർ ആർച്ച ബിഷപ്പ് മുൻഗാമിയുടെ അനുതാപ പ്രാർത്ഥന കാണുവാൻ മറന്നുപോകുന്നു. ആകയാൽ, മാർ ഈവാനിയോസിന്റെ പിൻഗാമികൾ തെറ്റുകൾ തിരുത്തി മാതൃസഭയിലേക്കു തിരിച്ചു വരണം. അങ്ങനെ വന്നാൽ പ. കാതോലിക്കാ ബാവായോടൊപ്പം വി. കുർബ്ബാന അർപ്പിക്കുവാനുള്ള മേജർ ആർച്ച് ബിഷപ്പിന്റെ നിരന്തര അഭിലാഷം സഫലീകൃതമാകും. ഇതായിരിക്കാം മാർ ഈവാനിയോസ് സ്വർഗ്ഗത്തിലിരുന്നു കൊണ്ടു നടത്തുന്ന പുനരൈക്യ പ്രാർത്ഥനയെന്ന് ഐക്യദീപം തിരുത്തി എഴുതണം.

iv) മേജർ ആർച്ച് ബിഷപ്പ് ഉന്നയിച്ചിരിക്കുന്ന പുനരൈക്യ സാധ്യതകൾ പുത്തൻ കൊളോണിയലിസത്തിന്റെ തന്ത്രപരമായ പ്രസ്താവനകളാണ്. മദ്ധ്യകാലഘട്ടം മുതൽ റോമൻ കത്തോലിക്കാ സഭ ആരംഭിച്ച ആത്മീയ അധീശത്വത്തിന്റെ ചില ത്തിവലയാണിത്. ഭാരത ക്രൈസ്തവ സഭകളുടെ ഐക്യവും ഭാരത സുവിശേഷീകരണവും, ക്രൈസ്തവ സാക്ഷ്യവും ഉയർത്തി പിടിക്കുവാനാണ് നാം ശ്രമിക്കേണ്ടത്. അതിന് റോമൻ കത്തോലിക്കാ ഭാഷയിലുള്ള "സാർവ്വത്രിക കൂട്ടായ്മ" ആവശ്യമില്ല. പൗരസ്ത്യ കത്തോലിക്കാ റീത്തുകളെല്ലാം ഇന്ന് റോമാ സഭയുടെ അധീശത്വ മനോഭാവത്തിന്റെ അടിമകളാണ്. മേജർ ആർച്ച് ബിഷപ്പിന്റേത് ഐക്യസ്വപ്നമോ അധീശത്വ സ്വപ്നമോ എന്ന് പുനഃപരിശോധിക്കേണ്ടതാണ്.

v) പുരാതന സഭകളെല്ലാം ദേശീയ സഭകളായിരുന്നു. അതുകൊണ്ട് അവയുടെ സാർവ്വത്രികതയോ കാതോലികതയോ അപ്പോസ്തോലികതയോ നഷ്ടമായതായി ആരും പറഞ്ഞിട്ടില്ല. അതേ അർത്ഥത്തിൽ, ഭാരതത്തിലെ ക്രൈസ്തവരുടെ ഐക്യം സുറിയാനി ക്രിസ്ത്യാനികളുടെ പ്രധാനലക്ഷ്യമാകണം. സഭൈക്യത്തിന് ഏതെങ്കിലും സഭയോ ക്രൈസ്തവനോ എതിരു നിൽക്കുന്നുവെന്ന് ആരും ആശങ്കപ്പെടേണ്ടതില്ല. ക്രിസ്തുവും പിതാവും ഒന്നായിരിക്കുന്നതുപോലെ നാമും ക്രിസ്തുവിൽ ഒന്നാകണം. എല്ലാ അപ്പോസ്തോലിക സഭകളും ഒന്നായി തീരുമ്പോൾ 'സഭകളുടെ കൂട്ടായ്മയായ സഭ' ഉണ്ടാകും. അവിടെ അധിശത്വമനോഭാവമോ മേൽക്കോയ്മയോ ഉണ്ടാകാതെ പരസ്പര സഹായവും സഹകരണവും വർദ്ധിക്കും.

ചരിത്രത്തെ പിന്നോട്ടു നയിക്കുന്ന അധീശത്വ കേന്ദ്രീകൃത 'പുനരൈക്യ സ്വപ്നങ്ങൾ' കൈവെടിയേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. 113-ാം സങ്കീർത്തനം സൂചിപ്പിക്കുന്നതുപോലെ 'സഹോദരന്മാർ ഒത്തൊരുമിച്ച് വസിക്കുന്നത് എത്ര ശുഭവും എത്ര മനോഹരവുമാകുന്നു'. മാർത്തോമ്മാ പൈതൃകത്തെ മുറുകെ പിടിക്കുന്ന സഭൈക്യ ചരിത്ര പഥങ്ങൾ സ്വന്തമാക്കുവാൻ നമുക്ക് പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യാം.

– പണിക്കരച്ചൻ. ■



# മഹാപുരോഹിത സന്ദേശം

വാത്സല്യ മക്കളേ,

നിങ്ങളുടെ ഏവരുടെയും ക്ഷേമം ചോദിച്ചുകൊണ്ട് ചില കാര്യങ്ങൾ ശ്രദ്ധയിൽ കൊണ്ടുവരുവാൻ ബലഹീനനായ നാം ആഗ്രഹിക്കുകയാണ്. നമ്മുടെ പ. സഭ ഇപ്പോൾ അനുഭവിച്ചുകൊണ്ടിരിക്കുന്ന കഠിനമായ മുറിവുകളെക്കുറിച്ചും വേദനകളെക്കുറിച്ചും നിങ്ങൾക്കേവർക്കും ബോധ്യമുണ്ടെന്നാണ് നാം വിശ്വസിക്കുന്നത്. നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തായും പൗരസ്ത്യ കാതോലിക്കായുമായ നമ്മുടെ അറിവോ അനുവാദമോ ക്ഷണമോ ഇല്ലാതെ മലങ്കരസഭയുടെ പള്ളികളിൽ കയറുവാൻ ശ്രമിക്കുകയും മലങ്കരയുടെ ദേവാലയങ്ങളെക്കുറിച്ച് പ്രഖ്യാപനങ്ങൾ നടത്തുകയും ചെയ്ത പ. സിറിയൻ ഓർത്തഡോക്സ് സ് യാക്കോബായ പാത്രിയർക്കീസ് ബാവായുടെ നടപടികൾ നമുക്ക് അതിവേദനയുളവാക്കുന്നവയാണ്. ഒരു സഭയുടെ തലവൻ മറ്റൊരു ദേശം സന്ദർശിക്കുമ്പോൾ പാലിക്കേണ്ട സാമാന്യ മര്യാദകൾ പോലും പാലിക്കാതെ അദ്ദേഹം നടത്തിയ ഭാരത സന്ദർശനം ഇവിടെയുള്ള ഭാരത സുറിയാനി ക്രിസ്ത്യാനികളിൽ സൃഷ്ടിച്ച വേദന ഭയാനകമാണെന്ന ചിന്ത അദ്ദേഹത്തിനില്ലാതെ പോയി എന്നത് നമ്മെ വേദനപ്പെടുത്തുന്നു. മുൻഗാമികൾ കാണിക്കാത്ത തരത്തിലുള്ള സഭാ ഭരണഘടനാ ലംഘനത്തിലൂടെ അകാനോനികമായി വന്ന അദ്ദേഹത്തെ ഭാരതസഭയുടെ വേദനകൾ മനസ്സിലാക്കാതെ സ്വീകരിച്ച്, സഭയിൽ ഭിന്നത വർദ്ധിപ്പിക്കുവാൻ സഹായിച്ച സർക്കാർ നടപടിയും തികച്ചും അപലപനീയമാണെന്ന് ഈ അവസരത്തിൽ നാം നിങ്ങളെ അറിയിക്കട്ടെ.

സീറോ മലങ്കര കത്തോലിക്കാ സഭയുടെ മേജർ ആർച്ച് ബിഷപ്പിന്റെ "ഐക്യ" സന്ദേശവും അതിൽ രൂപപ്പെട്ടിരിക്കുന്ന ആശയങ്ങളും നമ്മുടെ വേദനയ്ക്ക് ആഴം വർദ്ധിപ്പിക്കുന്നു എന്ന സത്യവും നാം മറച്ചു വയ്ക്കുന്നില്ല. ഭാരതത്തിലെ ദേശീയ സഭ എന്ന നിലയിൽ നമ്മുടെ സഭ അനുഭവിക്കുന്ന സന്തോഷവും സ്വാതന്ത്ര്യവും മറ്റേതെങ്കിലും സമൂഹത്തിനു ലഭിക്കുന്നുണ്ടോ എന്നത് നമ്മുടെ ബലമായ സംശയമാണ്. ഭാരതസഭ സ്വതന്ത്രയാണെന്നും സഭയിൽ നിന്ന് ഇതിനോടകം പല സമൂഹങ്ങളിലേക്കു ചേക്കേറിയവർ അനുതപിച്ച് തിരിച്ചു വരണമെന്നും നാം ആഹ്വാനം ചെയ്യുകയാണ്. നഷ്ടമായതിന്റെ വീണ്ടെടുപ്പ് ഐക്യത്തിനാവശ്യമാണ്. ഭാരതസഭ ഒന്നായാൽ അത് ഉത്തമമായ ക്രൈസ്തവ സാക്ഷ്യത്തിന് കാരണമാകും. അങ്ങനെ ഒന്നാകുന്ന സഭയ്ക്ക് നേതൃത്വം ആരു നൽകണമെന്ന് നമുക്ക് അപ്പോൾ കൂടിയിരുന്ന് ആലോചിക്കാം. ആ ഒരു വിശുദ്ധ നിമിഷത്തിനുവേണ്ടി ബലഹീനനായ നാം നിരന്തരം പ്രാർത്ഥിക്കുന്നു.

പ്രീയമുള്ളവരെ, ഭാരത വിശുദ്ധനായ പരുമല കൊച്ചുതിരുമേനിയെ പ്രത്യേകമായി അനുസ്മരിക്കുന്ന ഈ സമയങ്ങളിൽ വിശുദ്ധന്റെ പ്രാർത്ഥനാ മദ്ധ്യസ്ഥതകളിൽ അഭയം പ്രാപിച്ചുകൊണ്ട് സഭ മുഴുവനെയും ലോകം മുഴുവനെയും നമുക്ക് ദൈവ സന്നിധിയിൽ സമർപ്പിക്കാം. വിശുദ്ധരും ശുദ്ധിമതികളും നമുക്കു വേണ്ടി നിരന്തരം പ്രാർത്ഥിക്കട്ടെ! പ. സഭ പുതിയ ആരാധനാ സംവത്സരത്തിലേക്കു പ്രവേശിച്ചിരിക്കുകയാണ്. സത്യത്തിലും ആത്മാവിലും ആരാധിക്കുന്ന ദൈവിക പ്രകാശം ധരിച്ച മക്കളായി നമുക്ക് മുന്നോട്ടു പോകാം. സർവ്വശക്തനായ ത്രീയേക ദൈവം നിങ്ങളെ ഏവരെയും അനുഗ്രഹിക്കട്ടെ.

മാത്യൂസ് ബർന്നബാസ് മെത്രാപ്പോലീത്ത

# നമ്മുടെ ആരാധന

"കാരുണ്യവാനായ കർത്താവേ, ഞങ്ങളോടു കരുണ ചെയ്ത്, ഞങ്ങളെ സഹായിക്കണ"മെന്നു ചൊല്ലുമ്പോൾ എത്രമാത്രം അനുതാപത്തിന്റെ ആത്മാവുണ്ടെന്ന് ചിന്തിക്കുക. "അനുഗ്രഹിക്കുന്നവനായ കർത്താവേ, ഞങ്ങളെ അനുഗ്രഹിച്ച്, ഞങ്ങളെ സഹായിക്കണ"മെന്ന് പറയുമ്പോൾ അനുതാപം പ്രകടമാകുന്നില്ല.



നമ്മുടെ ആരാധന സജീവവും അർത്ഥവത്തുമാണ്. അതിനെ കൂടുതൽ അർത്ഥവത്താക്കുന്നതിന് ചില നിർദ്ദേശങ്ങൾ നൽകുന്നു.

**1) ആരാധനയ്ക്കുള്ള ഒരുക്കം**

നമ്മുടെ ജീവിത ലക്ഷ്യത്തെക്കുറിച്ച് കർത്താവു പറഞ്ഞിരിക്കുന്നത് ആദ്യമായി അനുസ്മരിക്കണം. അപ്രകാരമുള്ള ജീവിതത്തിനുള്ള ഒരു തയ്യാറെടുപ്പായി ആരാധനയെ കാണണം. അങ്ങനെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ട്, സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിന്, നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ" (വി. മത്താ. 5:16) എന്ന് കർത്താവ് പറയുന്നു. ദൈവം നമ്മുടെ ജീവിതത്തിൽ വരുത്തുന്ന രൂപാന്തരത്തെ കണ്ട് മനുഷ്യർ ദൈവത്തെ സ്തുതിക്കുന്നതിന് ഇടയാക്കുന്ന ഒരു ജീവിതത്തിനായുള്ള സമർപ്പണമാണ് ഇവിടെ ഉദ്ദേശിക്കുന്നത്. "പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി" എന്ന് നായകൻ പറയുമ്പോൾ "ആദിമുതൽ എന്നുമെന്നേയ്ക്കും തന്നെ" എന്ന് ജനം പ്രതിവാക്യം ചൊല്ലുന്നു. അങ്ങനെ ആ പ്രാർത്ഥന ഏവരുടെതുമായിതീരുന്നു.

**2) പ്രാരംഭ ഗീതം**

ആരാധനയ്ക്കുള്ള ഒരുക്കമായി ഒരു ഗീതം ചൊല്ലുന്നത് നല്ലതാണ്. ഒന്നോ രണ്ടോ നിർത്ത് (stanza) ചൊല്ലണം. "എന്നുടയോനേ, നീയെന്നെ, കൺമണി പോൽ കാത്തീടണമെ.... (പാമ്പാക്കുട പുസ്തകം പേജ് 544) അൻപുടയോനെ നിൻ വാതിലിൽ മുട്ടുന്നു ദാസർ നാദം...." (വി. കുർബാന ക്രമം) കരുണക്കടലെ ഞാൻ നോക്കും... (ശ്ഹീമാ നമസ്ക്കാരം തിങ്കൾ സൂത്താറ അല്ലെങ്കിൽ രോഗികളുടെ തൈലാഭിഷേകം)

**3) വേദവായന**

തെരഞ്ഞെടുത്ത വേദഭാഗം വായിക്കണം. അതിനെ തുടർന്നു ഒരു ചർച്ചയുണ്ടാകുന്നത് നല്ലതാണ്.

**4) കരുണ ചെയ്യണമെ എന്ന പ്രാർത്ഥന**

ആദ്യവസാനം പാപബോധത്തോടെ പ്രാർത്ഥിക്കണം. സ്വർഗ്ഗസ്ഥ പിതാവിനെ പോലെ നാം ആയിതീരുന്നതുവരെ നാം പാപികൾ തന്നെയാണ്. അതുവരെ ദൈവം തമ്പുരാൻ നമ്മെക്കുറിച്ച് കരയുന്നു എന്ന് ഓർക്കണം.

"ഞങ്ങൾക്കു വേണ്ടി കുരിശിക്കപ്പെട്ടവനേ, ഞങ്ങളോടു കരുണ ചെയ്യണമെ" എന്ന് ചൊല്ലുമ്പോൾ, നമ്മുടെ പാപവസ്ഥയും നിസ്സഹായവസ്ഥയും അയോഗ്യതയും ദർശി

# പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



മാർ ബസേലിയോസ് ഔഗേൻ ബാവാ (33-ാം ഓർമ്മ) ഡിസംബർ - 8, **ദേവലോകം അരമനയിൽ)**



ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ (12-ാം ഓർമ്മ) നവം. - 8, **ദേവലോകം അരമനയിൽ)**



പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് -II (192-ാം ഓർമ്മ), നവം. 24, **പഴയ സെമിനാരിയിൽ)**

തോമാ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ (36-ാം ഓർമ്മ) (ഡിസംബർ - 3, **പത്തനാപുരം ദയറായിൽ)**





പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (12-ാം ഓർമ്മ) (നവംബർ - 24, **പഴയ സെമിനാരിയിൽ)**

ക്കണം. ഈ സന്ദർഭത്തിൽ 'അനുഗ്രഹിക്കണമെ' എന്ന് ചൊല്ലുന്നത് ശരിയല്ല. മറ്റു പല അവസരങ്ങളിലും അനുഗ്രഹിക്കണമെ എന്ന് ചൊല്ലാവുന്നതാണ്. മക്കൾ പിതാവിനോടു അനുഗ്രഹത്തിനായി യാചിക്കാം.

"കുറിയേലായിസ്സോൻ" എന്ന് ഗ്രീക്കിൽ പറയുന്നതിന്റെ അർത്ഥം "കർത്താവേ കരുണ ചെയ്യണമെ" എന്ന് ആണ്. പരിശുദ്ധാത്മാവിനെ അയച്ചു കരുണ ചെയ്യണമെ എന്ന അർത്ഥത്തിൽ, വിവിധ നൽവരങ്ങൾക്കായി നാം പ്രാർത്ഥിക്കുന്നുണ്ട്.

"കാരുണ്യവാനായ കർത്താവേ, ഞങ്ങളോടു കരുണ ചെയ്ത്, ഞങ്ങളെ സഹായിക്കണ"മെന്നു ചൊല്ലുമ്പോൾ എത്രമാത്രം അനുതാപത്തിന്റെ ആത്മാവുണ്ടെന്ന് ചിന്തിക്കുക. "അനുഗ്രഹിക്കുന്നവനായ കർത്താവേ, ഞങ്ങളെ അനുഗ്രഹിച്ച്, ഞങ്ങളെ സഹായിക്കണ"മെന്ന് പറയുമ്പോൾ അനുതാപം പ്രകടമാകുന്നില്ല.

പാമ്പാക്കുട നമസ്കാര പുസ്തകത്തിൽ മേൽപറഞ്ഞ സ്ഥാനങ്ങളിൽ അനുഗ്രഹത്തിന് പകരം കരുണയാണ് കാണുന്നത്.

**5) പ്രാർത്ഥനയിൽ മനുഷ്യർ തമ്മിലുള്ള ബന്ധത്തിന് പ്രഥമ സ്ഥാനം നൽകണം.**

'നിന്റെ നാമം പരിശുദ്ധമാകപ്പെടണമെ' എന്ന് കർത്തൃപ്രാർത്ഥനയിൽ ചൊല്ലുമ്പോൾ, മനുഷ്യ സമൂഹത്തെ മുഴുവനായി സ്വർഗ്ഗീയ പിതാവിന്റെ മഹത്വത്തിനായി സമർപ്പിക്കുകയാണ്. സ്വർഗ്ഗീയ പിതാവിന് മഹത്വമുണ്ടാക്കത്തക്കവണ്ണം മനുഷ്യജാതി മുഴുവനും രൂപാന്തരപ്പെടുന്നതിനുള്ള അപേക്ഷയാണ്. ഞങ്ങൾ എന്ന് പറയുമ്പോൾ ചുരുങ്ങിയത് ഭാര്യാഭർത്താക്കന്മാർ, വിപുലമായി പറയുമ്പോൾ കുടുംബാംഗങ്ങൾ, ഏറ്റവും വിപുലമായി പറയുമ്പോൾ മനുഷ്യജാതി മുഴുവനും ഉൾപ്പെടുന്നു. മനുഷ്യജാതിയ്ക്ക് മുഴുവനും ആവശ്യമായവ നൽകുന്നതിനായി പ്രാർത്ഥിക്കുന്നു. മനുഷ്യർ പരസ്പരം ക്ഷമിക്കുകയും അപ്രകാരം ദൈവം മനുഷ്യരോടു ക്ഷമിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്യുന്നു. ആത്മാർത്ഥമായി ഈ പ്രാർത്ഥന ചൊല്ലിയാൽ ഭാര്യ ഭർത്താക്കന്മാർ തമ്മിൽ ഭിന്നതയുണ്ടാകുമോ? കുടുംബത്തിൽ ഭിന്നതയുണ്ടാകുമോ? ലോകത്തിൽ ഭിന്നതയുണ്ടാകുമോ?

**6) പാമ്പാക്കുട നമസ്കാര പുസ്തകം**

സാധാരണ നമസ്കാരം, മൂന്നു നോമ്പ്, വലിയ നോമ്പ്, കഷ്ടാനുഭവാഴ്ച എന്നിവയിലെ നമസ്കാരം എന്നിവയിൽ പ്രത്യേകം തെരഞ്ഞെടുത്ത അപേക്ഷകളാണ് പാമ്പാക്കുട പുസ്തകത്തിലുള്ളത്. അതിനാൽ അവ ഏറ്റവും ഹൃദ്യമായിരിക്കുന്നു. അതിനാൽ പാമ്പാക്കുട പുസ്തകം ഏവരും ഉപയോഗിക്കുന്നത് നല്ലതാണ്. നമ്മുടെ നമസ്കാര പുസ്തകത്തിൽ ആവശ്യമായ ഭേദഗതി താമസിയാതെ വരുത്തുമെന്നാശിക്കുന്നു. ■

ഡീക്കൻ അലക്സ്

# തീർത്ഥം തേടി പോയവർ



*"ചന്ദനം പോലെ അരഞ്ഞ്*
*അകിൽ പോലെ പുകഞ്ഞ്*
*എന്നും അന്യർക്കായ് സുഗന്ധമാകുമ്പോൾ"*

*- ഒ.എൻ.വി.*

**നാന്ദി:-** വിശുദ്ധി മനുഷ്യന് ലഭിച്ച ദൈവീകദാനമാണ്. ഈ ദാനത്തെ ജാഗ്രതയോടെ കാത്തുസൂക്ഷിച്ചവരാണ് വിശുദ്ധർ. തീർത്ഥം തേടി യാത്ര ചെയ്യുന്നവരെ തീർത്ഥാടകർ എന്നു വിളിക്കാമല്ലോ. വിശുദ്ധരായ വ്യക്തികൾ ജീവിക്കുന്നത് തീർത്ഥാടകരായാണ്. വിശുദ്ധിയുടെ ഉറവുകളിലേയ്ക്ക് പാതയും, പാഥേയവും ഗണ്യമാക്കാതെ നടന്നുപോയവരേയും, നടക്കുന്നവരേയും, നടക്കുവാനുള്ളവരേയും വിശുദ്ധർ എന്ന് തന്നെ വിളിക്കണം. നവീകരണ സഭകൾ ശുദ്ധിമാൻമാരേയും, ശുദ്ധിമതികളേയും വിസ്മരിക്കുമ്പോൾ, പരിശുദ്ധസഭ പുണ്യാത്മാക്കളെ ആദരിക്കുകയും, ആത്മീയ നിധികളായി സൂക്ഷിക്കുകയും, മദ്ധ്യസ്ഥത അപേക്ഷിക്കുകയും ചെയ്യുന്നു. വിശുദ്ധ ജീവിതങ്ങളെ ആധാരമാക്കി ചില വിചാരങ്ങൾ കുറിക്കട്ടെ.

**ആരാധനയുടെയും ദൈവശാസ്ത്രത്തിന്റെയും ആഴങ്ങൾ തേടിയവർ:-**

ആരാധനയുടെ ലക്ഷ്യം ദൈവീകരണമാണ് എന്ന പ്രാഥമികതത്വം ഗ്രഹിച്ചവരാണ് വിശുദ്ധർ. പ്രാർത്ഥനയ്ക്കും, അനുഷ്ഠാനങ്ങൾക്കും പ്രാധാന്യം നൽകുവാൻ പുണ്യാത്മാക്കളെ പ്രേരിപ്പിച്ചത് ഈ ലക്ഷ്യമാണ്. സംഘടിതമായ എല്ലാ മതങ്ങൾക്കും സ്വന്തമായ പ്രാർത്ഥന ക്രമങ്ങളും, അനുഷ്ഠാനങ്ങളും, ചിഹ്നങ്ങളും ഉണ്ട്. ഇവ ശക്തമായ ദൈവീക ആശയങ്ങൾ നമ്മിലേക്ക് സന്നിവേശിപ്പിക്കുന്നു. ഇവയെല്ലാം തന്നെ ദൈവീക മഹത്വത്തിലേക്ക് മനുഷ്യനെ നയിക്കുന്നതാണ്. ഈ ക്രമങ്ങൾ ഉപയോഗിച്ച് അവയ്ക്ക് അതീതമായ ഒരു തലത്തിലേക്ക് നാം എത്തിച്ചേരണം. വിശുദ്ധരുടെ ജീവിതത്തിൽ സംഭവിക്കുന്നത് ഇത്തരത്തിലുള്ള മാറ്റമാണ്. ആഴമായ ഈ മാറ്റത്തിന് പ്രാർത്ഥനകളുടേയും, അനുഷ്ഠാന ക്രമങ്ങളുടേയും, ആന്തരീക അർത്ഥം അനുഭവവേദ്യമാക്കണം. "പ്രാർത്ഥന വിശാലതയിലേക്കുള്ള വളർച്ചയാണെന്ന്" ഖലീൽ ജിബ്രാൻ ഓർമ്മപ്പെടുത്തുന്നുണ്ട്. ഒടുങ്ങാത്ത പ്രാർത്ഥനയിലൂടെയും, ദൈവാരാധനയിലൂടെയും വിശുദ്ധീകരണത്തിന്റെ വിശാലതയിലേക്ക് വളർന്ന മനുഷ്യർ നമ്മെ ഓർമ്മപ്പെടുത്തുന്നത് അവയുടെ മഹത്വമാണ്.

ദൈവശാസ്ത്ര ഗ്രഹണത്തിന് രണ്ട് മാർഗ്ഗങ്ങൾ സ്വീകരി

യ്ക്കാം-ദൈവാരാധനയും, ബൗദ്ധിക പഠനവും. ഇരുവഴികളിലൂടെയും ദൈവശാസ്ത്ര മർമ്മങ്ങളിലേക്ക് വേരൂന്നിയവരാണ് വിശുദ്ധർ. ആരാധനയിലൂടെ സാദ്ധ്യമാകുന്ന ദൈവീക ബന്ധം മുഖേന നേടിയെടുക്കുന്ന ചിന്തകൾക്ക് തീക്ഷ്ണത ഏറെയാണ്. ബൗദ്ധിക പഠനങ്ങൾ ഈ ചിന്തകൾക്ക് പിൻബലവും നൽകുന്നു. ബുദ്ധിയും യുക്തിയും മാത്രം ഉപയോഗിച്ച് ദൈവത്തെ അളക്കുവാൻ ശ്രമിച്ചവർക്ക് വഴിതെറ്റിപ്പോയി. അവരെ സഭാചരിത്രത്തിൽ വിശേഷിപ്പിക്കുന്നത് വേദവിപരീതികൾ എന്നാണ്. ബുദ്ധിയും, യുക്തിയും ആരാധനയുടെ അനുഭവത്തിലൂടെ നയിക്കപ്പെടുമ്പോഴാണ് പുതിയ ദൈവശാസ്ത്ര ചിന്തകൾ ഉണ്ടാകുന്നത്. ദൈവത്തെ അനുഭവിച്ചറിയുവാൻ വേണ്ടിയാണ് വിശുദ്ധർ ദൈവശാസ്ത്രം ഗ്രഹിച്ചത്. ഈ ജ്ഞാനത്തെ സഭയുടെ സത്യവിശ്വാസത്തിന് മുതൽക്കൂട്ടാവുകയും ചെയ്തു. അതിതീവ്രമായ ദൈവ-മാനുഷ്യബന്ധത്തിലൂടെ മാത്രമെ ഈ ജ്ഞാനസമ്പാദനം യാഥാർത്ഥ്യമാവുകയുള്ളൂ. ശ്രീരാമകൃഷ്ണ പരമഹംസരുടെ വാക്കുകൾ ശ്രദ്ധേയമാണ്. "ഈശ്വര ലാഭത്തിന് എന്തുമാതിരി പ്രേമമാണ് വേണ്ടതെന്ന് നിങ്ങൾക്കറിയാമോ? പതിവൃതയായ പത്നിക്ക് പ്രിയ ഭർത്താവിനോടുള്ള പ്രേമം. ലുബ്ധന് പണത്തിനോടുള്ള ആസക്തി. ലൗകീകന് ലൗകീക വിഷയങ്ങളോടുള്ള അഭിനിവേശം ഇവ മൂന്നും കൂട്ടിച്ചേർന്നാലെന്നപോലെയുള്ള അഭിലാഷം നിങ്ങളുടെ മനസ്സിൽ ഈശ്വരനോട് ഉണ്ടായാൽ നിങ്ങൾ തീർച്ചയായും ദൈവത്തെ പ്രാപിയ്ക്കും". ഈ ദിവ്യമായ ആഗ്രഹമാണ് വിശുദ്ധർ പ്രകടിപ്പിച്ചത്. ആരാധനയുടെയും, ദൈവശാസ്ത്രത്തിന്റേയും ജലപാതകളിൽ ദൈവീകതയുടെ നനവ് തേടിയിറങ്ങിയ വ്യക്തികളെ വിസ്മരിക്കരുത്.

**പ്രപഞ്ചത്തിലെ ക്രിസ്തു സാന്നിദ്ധ്യങ്ങൾ**

ക്രിസ്തുവിന്റെ മാതൃക പ്രാവർത്തികമാക്കുയെന്നതാണ് ക്രിസ്ത്യാനിയുടെ ദൗത്യം. സമൂഹത്തിൽ ക്രൈസ്തവസഭകൾ നടത്തുന്ന പ്രവർത്തനങ്ങൾക്ക് പൊതുവെ ഉപയോഗിക്കുന്ന പദം "മിഷൻ" (ദൗത്യം) എന്നാണ്. ഈ വാക്ക് പാശ്ചാത്യ മത കോളനീകരണത്തിന്റെ സംഭാവനയാണ്. പാശ്ചാത്യ രാജ്യങ്ങൾ മറ്റു രാജ്യങ്ങളിൽ അധിനിവേശം നടത്തിയപ്പോൾ പാശ്ചാത്യസഭയുടെ പ്രചരണവും ലക്ഷ്യവുമാക്കിയിരുന്നു. കോളനി രാജ്യങ്ങളിൽ സഭ നടത്തിയ പ്രവർത്തനങ്ങൾക്ക് മിഷൻ എന്ന പദം പൊതുവെ ഉപയോഗിച്ചു. കാലങ്ങൾക്കുശേഷം, മിഷൻ എന്ന പദത്തിന് പകരം സാക്ഷ്യം (witness) എന്ന പദം ചിന്തകന്മാർ ഉപയോഗിച്ചു. നവകാലഘട്ടത്തിൽ ക്രിസ്തു സാന്നിദ്ധ്യമായി തീരുകയെന്നാണ് പാഠഭേദം.

യഥാർത്ഥത്തിൽ വിശുദ്ധർ ക്രിസ്തു സാന്നിദ്ധ്യങ്ങളായിരുന്നു. മനുഷ്യരെ ചിലരൊക്കെ ഓർമ്മപ്പെടുത്തുവാൻ വന്ന സാന്നിദ്ധ്യങ്ങൾ. മറക്കേണ്ടതും, മറക്കരുതാത്തതും, ചെയ്യേണ്ടതും ചെയ്യരുതാത്തതും ഓർമ്മപ്പെടുത്തിയ മഹത് സാന്നിദ്ധ്യങ്ങൾ ഇനിയും നമുക്ക് ആവശ്യമാണ്. ഓർമ്മകളോടൊപ്പം വലിയൊരു വെല്ലുവിളിയും നമുക്ക് തന്നു, "ക്രിസ്തു സാന്നിദ്ധ്യങ്ങളാവുക".

**അനർഗ്ഗളമായ സ്നേഹധാരകൾ:-**

ദൈവീക സ്നേഹത്തിന്റെ തീരാപ്രവാഹം ഒഴുക്കിയ വ്യക്തികളാണ് പരിശുദ്ധർ. വാക്കിലും, പ്രവർത്തിയിലും സ്നേഹസ്പർശം കാത്തുസൂക്ഷിക്കുന്നതിന് നിതാന്ത ജാഗ്രത ആവശ്യമാണ്. പരിശുദ്ധരായ മനുഷ്യരുടെ ജീവിത കഥകൾ നിസ്വാർത്ഥ സ്നേഹത്തിന്റെ അനുഭവങ്ങൾ സ്പഷ്ടമാക്കുന്നുണ്ട്. ജീവിതത്തിൽ കർമ്മനിരതരാകുവാൻ വിശുദ്ധരെ പ്രേരിപ്പിച്ചത് സ്നേഹത്തിന്റെ നിർബന്ധം ആയിരിക്കാം. ഒരു കർമ്മത്തിന്റെ ലാഭ നഷ്ടം ചിന്തിക്കാതെ പ്രവർത്തിക്കുവാൻ സാധിക്കണമെന്ന് ഈ പുണ്യാത്മാക്കൾ നമ്മെ പഠിപ്പിക്കുന്നു. "Real love is a pilgrimage. It happens when these is no strategy, but it is very rare because most people are slnategistic" Anita Brooker നവസ്നേഹ സങ്കല്പകൾക്കെതിരെയുള്ള മുദ്രാവാക്യമാണ് ഈ വാചകം. ഉപാധികൾ ഇല്ലാതെ സ്നേഹത്തിന്റെ ശീതധാര ഒഴുക്കിയ മനുഷ്യർ എത്രയോ മഹനീയർ!

"സ്നേഹം അപരർക്ക് വേണ്ടി നൊമ്പരപ്പെടുവാനുള്ള സജ്ഞതയാണെന്ന്" ജിദ്ദുകൃഷ്ണമൂർത്തി എഴുതിയിട്ടുണ്ട്. വിശുദ്ധരുടെ ജീവിതത്തിലേക്ക് മടക്കയാത്ര നടത്തിയാൽ അപരനു വേണ്ടി മുറിവേറ്റതിന്റെ നൊമ്പരപ്പാടുകൾ കാണാം. വിശുദ്ധർ അങ്ങനെയാണ്-അവർക്ക് എല്ലാവരേയും, എല്ലാറ്റിനേയും (തിന്മയൊഴികെ) സ്നേഹിക്കാതിരിക്കാൻ സാധിക്കുകയില്ല. സ്നേഹിക്കുവാൻ കഴിയുമ്പോഴേ പ്രാർത്ഥിക്കാനാവൂ എന്ന് ആചാര്യമൊഴി. ധ്യാനിക്കുമ്പോൾ അനന്തമായ ഊർജ്ജ സ്രോതസ്സ് തെളിയുന്നുണ്ട്. സ്നേഹത്തിന്റെ സുഗന്ധമായിരുന്നു വിശുദ്ധരുടെ പ്രാർത്ഥനകൾക്ക് ഉണ്ടായിരുന്നത്. ആ സുഗന്ധം ദൈവത്തിന് പരിമള വാസനയായിരുന്നു.

**ഉപസംഹാരം**

ദൈവം പുണ്യാത്മാക്കളെ തിരഞ്ഞെടുക്കുന്നത് സ്വർഗ്ഗം നിറയ്ക്കാനല്ല, സ്വർഗ്ഗത്തെ ഭൂമിയിലേക്ക് കൊണ്ടുവരാനാണ്. ഭൂമിയിൽ സ്വർഗ്ഗത്തിന്റെ കെട്ടുപണിക്കാരായ മനുഷ്യർ, ഇവരെ വിസ്മരിക്കുന്നത് അപരാധമാണ്. വിശുദ്ധരുടെ ജീവിതം പാഠങ്ങളാണ്. വിശുദ്ധി കനിയുന്ന പാഠങ്ങൾ. ■

വിശ്വാസത്തിൽ ഉറപ്പിക്കുന്നതിനും പ്രത്യാശ വർദ്ധിപ്പിക്കുന്നതിനും



Jacob Yohannan

ലേഖനം

തോമസ് മാർ അത്താനാസിയോസ്
മെത്രാപ്പോലീത്താ (ചെങ്ങന്നൂർ)

# 'സഭൈക്യസ്നേഹ' ത്തിന്റെ കാണാപ്പൊരുൾ

**സഭയുടെ ചതുർലക്ഷണങ്ങളിൽ ഒന്നായ *കാതോലികം* എന്നതിനെ *റോമൻ കത്തോലിക്കാ സഭയോടുള്ള വിധേയത്വം* എന്നു വികലമായി വ്യാഖ്യാനിച്ച് തിരുവനന്തപുരത്തെ മലങ്കര റീത്ത് മേജർ ആർച്ച് ബിഷപ്പ് മാർ ക്ലിമ്മീസ് നൽകിയ അഭിമുഖത്തിനുള്ള മറുപടി.**

സീറോ മലങ്കര കത്തോലിക്കാസഭയുടെ മേജർ ആർച്ച് ബിഷപ്പ് അഭിവന്ദ്യ മാർ ബസേലിയോസ് ക്ലീമീസ് തിരുമേനിയുമായി നടത്തിയ അഭിമുഖം പ്രസിദ്ധീകരിച്ചത് വായിക്കുവാൻ ഇടയായി. ക്രൈസ്തവ സഭകളുടെ ഐക്യം അതിന്റെ പൂർണ്ണ അർത്ഥത്തിൽ സാധ്യമാകണമെന്ന് അഭിവന്ദ്യ തിരുമേനിയുടെ അഭിലാഷം തികച്ചും ശ്ലാഘനീയമാണ്. ഈ അഭിലാഷം യേശു ക്രിസ്തുവിനെ കർത്താവും രക്ഷിതാവുമായി ഏറ്റു പറയുന്ന ഓരോ ഭാരതീയന്റെ മനസ്സിലും നിറഞ്ഞു നിൽക്കുന്നതാണെന്ന് ആത്മാർത്ഥമായി വിശ്വസിക്കുന്നു. ക്രൈസ്തവരുടെ സഭൈക്യ സ്വപ്ന സാക്ഷാത്ക്കാരത്തിനായി അഭിവന്ദ്യ മേജർ ആർച്ച് ബിഷപ്പ് തിരുമേനിയോടൊപ്പം ഞാനും പ്രാർത്ഥിക്കുന്നു.

തിരുമേനിയുടെ സ്വപ്നസാക്ഷാത്കാര മാർഗ്ഗങ്ങളിലെ ചില ചിന്തകളോട് പ്രതികരിക്കട്ടെ.

1. ഭാരതീയ സഭയായ മലങ്കര ഓർത്തഡോക്സ് സഭയിലെ ഒരു മെത്രാപ്പോലീത്ത എന്ന നിലയിൽ എനിക്കു തിരുമേനിയുടെ സ്വപ്ന സാക്ഷാത്ക്കാര മാർഗ്ഗങ്ങളെ അതേപടി സ്വീകരിക്കുവാൻ സാധ്യമാകുന്നില്ല. മലങ്കര സഭ ആഗോള സഭയോട് ഐക്യപ്പെടണം എന്ന തിരുമേനിയുടെ പരാമർശം സഭാചരിത്രത്തോടും സഭാവിജ്ഞാനത്തോടും ഉള്ള വെല്ലുവിളിയായിട്ടാണ് ഞാൻ മനസ്സിലാക്കുന്നത്. സഭാ ചരിത്രവും സഭാവിജ്ഞാനീയവും കോമ്പർമെസ് ചെയ്യപ്പെടുവാനുള്ളവയല്ല. പ്രത്യുത ഭൂതകാലത്ത് സംഭവിച്ച തെറ്റുകൾ തിരുത്തി മുന്നോട്ടു പോകുവാനുള്ള വഴികാട്ടികളാണ്. വഴികാട്ടികളെ വികൃതമാക്കിയാൽ മുന്നോട്ടുള്ള ഐക്യലക്ഷ്യ യാത്രയ്ക്ക് തടസ്സമുണ്ടാകും. അതാണിപ്പോൾ സംഭവിച്ചു കൊണ്ടിരിക്കുന്നത്.

2. ആഗോളസഭ എന്ന പേരിൽ ഒരു സഭയില്ല. എന്നാൽ ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭയുണ്ട്. ക്രൈസ്തവ സഭകളുടെ ഐക്യം നിഖ്യാ കുസ്തന്തീനോപ്പോലീസ് (325/381) വിശ്വാസ പ്രമാണത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന ഈ നാലു വിശേഷണങ്ങളുടെ അടിസ്ഥാനത്തിലാണ് രൂപപ്പെടുത്തേണ്ടത്. നമ്മുടെ വിശ്വാസ പ്രമാണത്തിൽ ഈ നാലു വിശേഷണങ്ങളും രൂപപ്പെടുത്തിയ കാലത്തെ സഭയുടെ അവസ്ഥയും സ്വഭാവവും അഭിവന്ദ്യ ക്ലീമീസ് ബസ്സേലിയോസ് തിരുമേനി കുറച്ചുകൂടി വ്യക്തതയോടെ മനസ്സിലാക്കുവാൻ ശ്രമിക്കുന്നത് ഉചിതമെന്നു തോന്നുന്നു. റോമിലും യറുശലേമിലും അലക്സാന്ത്രിയയിലും അന്ത്യോക്യായിലും ഇന്ത്യയിലും മറ്റു പല പ്രദേശങ്ങളിലുമൊക്കെ കർത്താവിന്റെ സഭ അപ്പോസ്തോലന്മാരുടെ പ്രേക്ഷിത പ്രവർത്തനത്തിന്റെ ഫലമായി സ്ഥാപിക്കപ്പെട്ടു. ദേശത്തിന്റെ പ്രധാന്യമോ ചരിത്രപരമായ മറ്റു കാരണങ്ങളോ മൂലം ചില പ്രദേശങ്ങളിലെ സഭകൾക്ക് കൂടുതൽ പ്രശസ്തിയും പ്രാധാന്യവും ഉണ്ടായിരുന്നിരിക്കാം എങ്കിലും ഒരു പ്രദേശത്തെ സഭ മറ്റൊരു പ്രദേശത്തെ സഭയുടെ കീഴിൽ അണിനിരക്കണമെന്ന സിദ്ധാന്തം എങ്ങും തന്നെ ഉണ്ടായിട്ടില്ല. പഴയ റോമാ സാമ്രാജ്യത്തിന്റെ തലസ്ഥാനം എന്ന നിലയിൽ റോമായിലെ മെത്രാൻ പിൽക്കാലത്ത് തുടങ്ങിയ സർവ്വാധികാര സ്വഭാവനത്തിന്റെ പ്രായോഗികതയിലാണ് സഭയിലെ പ്രധാന ഭിന്നതകളെല്ലാം ഉണ്ടായത്. കുസ്തന്തീനോപ്പോലീസിലെ സുന്നഹദോസിന്റെ കാലത്ത് (എഡി 381) സ്വശീർഷകത്വവും ഉൾഭരണ സ്വാതന്ത്ര്യവും കാത്തു സൂക്ഷിച്ച പ്രാദേശിക സഭകളുടെ തലവന്മാർ ഒരുമിച്ചു കൂടിയാണ് ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭയെന്ന പ്രഖ്യാപനം നടത്തിയത്. ഈ രീതിയിലൊരു സഭൈക്യ പ്രഖ്യാപനം നടത്തുവാനും ക്രൈസ്തവ സാക്ഷ്യം നിലനിർത്തുവാനും മലങ്കരസഭ ഉൾപ്പെടെയുള്ള പൗരസ്ത്യ ക്രൈസ്തവ സഭകൾ എന്നും ആഗ്രഹിക്കുന്നു.

പ്രാദേശിക സഭകൾ ആഗോള സഭയോടു ചേരുന്ന സഭൈക്യം അഭിവന്ദ്യ തിരുമേനി ഉദ്ദേശിക്കുന്നതുപോലെ ഓർത്തഡോക്സ് സഭകൾ സ്വപ്നം കാണുന്നില്ല. വിശ്വാസത്തിന്റെ ഐക്യത്തിൽ സഭയിൽ കാതോലികത ദർശിക്കുന്ന സ്വപ്നമാണ് ഓർത്തഡോക്സ് സഭകൾക്കുള്ളത്. റോമിലെ സഭയെ ആഗോളസഭയെന്നു വിളിക്കുകയും അതിനോട് ഐക്യപ്പെടുന്നവരെ വ്യക്തിഗത (പ്രാദേശിക) സഭ കൾ എന്ന് വിളിക്കുകയും ചെയ്യുന്ന കാഴ്ചപ്പാട് അബദ്ധമാണെന്ന് ഓർത്തഡോക്സ് സഭ വിശ്വസിക്കുന്നു.

ഒരു ശ്ലൈഹികസഭയും തിരുമേനി ഉദ്ദേശിക്കുന്ന രീതിയിൽ ആഗോള സഭയല്ല. കാതോലിക സ്വഭാവം നിലനിർത്തുന്ന ക്രൈസ്തവസഭകളുടെ കൂട്ടായ്മയും ഐക്യവും നമ്മുടെ സ്വപ്നമാകണം. ഈസത്യം മുറുകെ പിടിച്ചാൽ മേൽക്കോയ്മ മനോഭാവവും കോളനിവത്ക്കരണവും അവസാനിക്കുകയും സഭയുടെ സമ്പൂർണ്ണ ഐക്യം സംജാതമാകുകയും ചെയ്യും.

3. ഭാരത സഭയിലെ ആ പൊതു പൈതൃകം സഭൈക്യത്തോടു ബന്ധപ്പെട്ടു നിൽക്കുന്നതാണ്. മലങ്കരസഭ ഒരു ശ്ലൈഹിക സഭയാണ്. വി. കുർബ്ബാന ബന്ധത്തിലും വിശ്വാസത്തിലും സാർവ്വത്രികതയും, ഭരണനിർവ്വഹണത്തിലും ഇടയ ശുശ്രൂഷയിലും ദേശീയതയും പരസ്പരപൂരകങ്ങളായി നിലനിർത്തുന്ന ഈ സഭയുടെ പൈതൃകം കർത്തൃശിഷ്യനായ മാർത്തോമ്മാശ്ലീഹായിൽ ഉറച്ചു നിർക്കുന്നതാണ്. സഭയുടെ ചരിത്രവഴികളിൽ വിശ്വാസപരമോ, ആരാധനപരമോ, ഭരണപരമോ ആയ സംഗതികളുടെ നടത്തിപ്പിനായി വിദേശ സഹോദരിസഭകളുടെ സഹായങ്ങളും ഇടപെടലുകളും ഉണ്ടായിട്ടുണ്ടെന്നുള്ളത് യാഥാർത്ഥ്യമാണ്. എന്നാൽ സഭയുടെ സ്വത്വബോധവും സ്വയശീർഷകത്വവും മനഃപൂർവ്വം ആർക്കെങ്കിലും അടിയറ വച്ചതായി ചരിത്രം സാക്ഷിക്കുന്നില്ല. വിദേശ സഭകളുടെ മേൽക്കോയ്മ നുകത്തിലകപ്പെട്ടോ സത്യവിശ്വാസം ത്യജിച്ചോ വിവിധസമയങ്ങളിലായി മലങ്കരസഭാ ഗാത്രത്തിൽ നിന്നു വേറിട്ട് മാറിയവരാണ് ഇന്നു കാണുന്ന ഭാരതത്തിലെ കത്തോലിക്കാ റീത്തുകളും മറ്റു നവീകരണ വിഭാഗങ്ങളുമൊക്കെ. സഭ വിട്ടുപോയ ഒരു സമൂഹത്തിന്റെ സംഘനേതാവായിട്ടാണ് ഞങ്ങൾ അഭിവന്ദ്യ തിരുമേനിയെ കാണുന്നതും.

4. തിരുമേനിയുടെ അഭിമുഖത്തിൽ സൂചിപ്പിച്ചിരിക്കുന്നതുപോലെ കേരളത്തിലെ ഓർത്തഡോക്സ്-യാക്കോബായ വിഭാഗങ്ങൾ പരസ്പരം കലഹിക്കുന്ന രണ്ടു സമൂഹങ്ങളല്ല; സഭയിലെ ഒരു വിഭാഗം സഭയുടെ തനിമയും സത്വബോധവും സ്വയശീർഷകത്വവും നഷ്ടപ്പെടാതിരിക്കാൻ എതിരു നിൽക്കുന്ന വിഭാഗത്തോടു നടത്തുന്ന പോരാട്ടമായിട്ടു വേണം അതിനെ കാണുവാൻ. 1930-കളിൽ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് സഭ വിട്ടുപോയപ്പോഴും ഇപ്പോഴുള്ള പോരാട്ടങ്ങളുടെ വകഭേദങ്ങൾ ഉണ്ടായിരുന്നുവെന്ന സത്യവും തിരുമേനി വിസ്മരിക്കരുത്. ഇവിടെയാണ് പുനരൈക്യത്തിന്റെ സാദ്ധ്യത കാണുന്നത്. അഭിവന്ദ്യ ക്ലീമീസ് തിരുമേനി നേതൃത്വം നൽകുന്ന മലങ്കര കത്തോലിക്കാസഭ എന്നു വിളിക്കപ്പെടുന്ന സമൂഹവും മറ്റു സഭകളും മാതൃസഭയായ മലങ്കര സഭയിലേക്ക് തിരിച്ചുവരണം. നമുക്കു ഒരുമിച്ചു ഒരു ഭാരതസഭയായി നിൽക്കാം. അതിനുശേഷം റോമിലെ ശ്ലൈഹികസഭ ഉൾപ്പെടെയുള്ള എല്ലാ ശ്ലൈഹിക കത്തോലിക്ക/ഓർത്തഡോക്സ് സഭകളോടും ഐക്യത്തിലെത്തിച്ചേരുന്നതിനുവേണ്ടി ശ്രമിക്കാം. തിരുമേനിയുടെ സഭാവിജ്ഞാനീയവും എക്യുമെനിസവും ഇന്നത്തെ റോമൻ കത്തോലിക്കാ സഭ വിഭാവനം ചെയ്യുന്നതാകരുത്. കർത്താവും ശ്ലീഹന്മാരും വിഭാവനം ചെയ്തു പകർന്ന് നൽകിയതിനോട് അനുരൂപപ്പെടുന്നതായിരിക്കണം. അങ്ങനെ വന്നാൽ തിരുമേനിയുടെ ആഗ്രഹം പോലെ ഭാരതസഭയുടെ പ്രധാന മേലദ്ധ്യക്ഷനായ പ. കാതോലിക്കാബാവായോടു ചേർന്നു നിന്ന് വി. കുർബാന അർപ്പിക്കുന്ന

തിനു തിരുമേനിക്കു സാധിക്കും. ഓർത്തഡോക്സ് സഭ ആഗ്രഹിക്കുന്നത് റോമിന്റെ മെത്രാനും പത്രോസിന്റെ പിൻഗാമിയുമായ മാർപ്പാപ്പയോടു ചേർന്ന് പൂർണ്ണ കൂട്ടായ്മയിൽ ശുശ്രൂഷ നടത്തുന്ന ഒരു സഭൈക്യം അല്ല; പ്രത്യുത റോമാ സഭ ഉൾപ്പെടെയുള്ള എല്ലാ ശ്ലൈഹിക സഭകളോടും ചേർന്ന് പൂർണ്ണ കൂട്ടായ്മയിൽ ശുശ്രൂഷ നടത്തുന്നതിനുവേണ്ടിയുള്ള സഭൈക്യത്തിനാണ്. അങ്ങനെയാകുമ്പോൾ മാത്രമേ ഓരോ ദേശത്തും ഉണ്ടായിരിക്കേണ്ട പാത്രിയർക്കേറ്റുകൾക്കും, കാതോലിക്കേറ്റുകൾക്കും വിലയുണ്ടാവുകയുള്ളു. പാത്രിയർക്കേറ്റുകളെയും, കാതോലിക്കേറ്റുകളെയും അതിന്റെ പൂർണ്ണ അർത്ഥത്തിലും മൂല്യത്തിലും നിലനിർത്തണമെങ്കിൽ പുരാതന സഭയിലെപ്പോലെ ഓരോ ദേശത്തും ഏക പാത്രിയർക്കീസോ കാതോലിക്കയോ ഉണ്ടാകണം. തന്നെയുമല്ല, ഓരോ ദേശത്തുമുള്ള പാത്രിയർക്കേറ്റുകൾ/കാതോലിക്കേറ്റുകൾ മറ്റു ദേശങ്ങളിലുള്ള പാത്രിയർക്കേറ്റിനെ സ്വീകരിക്കുന്നതിൽ ഓർത്തഡോക്സ് സഭയ്ക്ക് സന്തോഷമേയുള്ളു. ഇതിനു വേണമെങ്കിൽ തിരുമേനി സ്ഥാനത്യാഗസന്നദ്ധത പ്രകടിപ്പിച്ചിരിക്കുന്നതുപോലെ എല്ലാവരും പ്രകടിപ്പിക്കും.

5. ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് അവലംബിച്ചതും ഇപ്പോൾ അഭിവന്ദ്യ തിരുമേനി തുടരുന്നതുമായ സഭൈക്യ രീതി ക്രിസ്തീയമാണെന്നു കരുതുന്നില്ല. ഒന്നിച്ചു പ്രാർത്ഥിക്കുന്നതും ഒരുമിച്ചു തീർത്ഥാടനം നടത്തുന്നതും കേൾക്കാനും കാണാനും മനോഹാരിതയുള്ളതെങ്കിലും ചരിത്രവഴികൾ നല്കുന്ന പാഠങ്ങൾ അവയൊക്കെ കൗശലത്തിന്റെ മാർഗ്ഗങ്ങളാണെന്നാണ്. ഓർത്തഡോക്സ് പള്ളികളിൽ എവിടെയെങ്കിലും അല്പം പ്രതിസന്ധിയുണ്ടെങ്കിൽ അത് മുതലെടുത്ത് വിശ്വാസികളെ "പുനരൈക്യ"പ്പെടുത്തി ഓർത്തഡോക്സ് ദേവാലയങ്ങളുടെ അയൽപക്കത്തു തന്നെ കത്തോലിക്കാ പള്ളികൾ സൃഷ്ടിക്കുന്നത് കപട പ്രേഷിതവൃത്തിയുടെ നിറവാണ് വെളിവാകുന്നത്. ക്രൈസ്തവ സഭ എന്ന നിലയിൽ തിരുമേനിയുടെ സഭ അക്രൈസ്തവരുടെ ഇടയിൽ നടത്തുന്ന സേവനങ്ങളെ ശ്ലാഘിക്കേണ്ടതാണ്. പാശ്ചാത്യ ദേശങ്ങളിലെ സാമ്പത്തിക വ്യവസ്ഥിതിയിൽ മാറ്റം സംഭവിക്കാത്തിടത്തോളം കാലം അതു സാധിക്കുകയും ചെയ്യും. എന്നാൽ സ്വദേശത്തും വിദേശത്തുമുള്ള ഭാരതസഭാമക്കളുടെ കാശുകൊണ്ടു മാത്രം പ്രേഷിത പ്രവർത്തനം നടത്തുന്ന മലങ്കര സഭയുടെ മിഷൻ പ്രവർത്തനങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ കത്തോലിക്കാ സമൂഹം ഇനിയും അധികം മുന്നോട്ടു പോകേണ്ടിയിരിക്കുന്നു. ഓർത്തഡോക്സ് സഭ ആളെപ്പിടിത്തവും മതം മാറ്റവും പ്രോത്സാഹിപ്പിക്കാറില്ല. എന്നാൽ സാമൂഹ്യസേവനത്തിൽ ഓർത്തഡോക്സ് സഭ ഒട്ടും പിന്നിലല്ല എന്ന് അഭിവന്ദ്യ ക്ലീമീസ് തിരുമേനി മനസ്സിലാക്കുന്നത് നല്ലതായിരിക്കും.

ചരിത്രത്തിന്റെ ദുർവ്യാഖ്യാനവും മാറ്റിയെഴുത്തും അപകടകരമാണ്. ഇപ്പോൾ മലങ്കരസഭാ ചരിത്രത്തിന്റെ ഗതിയും അപകടകരമായ അവസ്ഥയിലാണ്. അഭിവന്ദ്യ തിരുമേനി നേതൃത്വം കൊടുക്കുന്ന സഭാസമൂഹങ്ങൾ ചരിത്രത്തെ വികലമാക്കി അവതരിപ്പിക്കുവാൻ കാണിക്കുന്ന "സഭൈക്യ സ്നേഹം" അപകടകരമായ ഒരവസ്ഥയിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്നു. സത്യം മനസ്സിലാക്കുകയും സത്യത്തിന്റെ വഴികളിലൂടെ സഭൈക്യം സാധ്യമാവുകയും സമൂഹ മുമ്പാകെ ക്രൈസ്തവസാക്ഷ്യം നിലനിർത്തുവാൻ കഴിയുകയും ചെയ്യും. ■

ഡോ. എം കുര്യൻ തോമസ്

# സഹോദര സ്നേഹവുമായി എത്തുന്ന
# അർമീനിയൻ കാതോലിക്കോസ്



**2008** നവംബർ 5-ന് അർമീനിയായുടെ സുപ്രീം കാതോലിക്കോസ് പ. കരേക്കിൻ ദ്വിതീയൻ നർസീസിയാൻ കേരളത്തിലെത്തിയപ്പോൾ മലങ്കര സഭയും അർമേനിയൻ സഭയും തമ്മിൽ നൂറ്റാണ്ടുകളായുള്ള സഹോദരബന്ധത്തിൽ പുതിയ ഒരു അദ്ധ്യായം എഴുതിചേർക്കുകയാണ്. പരസ്പരം വി. കുർബാനബന്ധമുള്ള മലങ്കര, അന്ത്യോഖ്യൻ, കോപ്ടിക്, എത്യോപ്യൻ, എറിട്രിയൻ സഭകളടങ്ങുന്ന ഓറിയന്റൽ ഓർത്തഡോക്സഭാ കുടുംബത്തിൽപ്പെട്ടതാണ് അർമീനിയൻ അപ്പോസ്തോലിക സഭയും.

ക്രിസ്തുവർഷം 313-ൽ റോമാ ചക്രവർത്തിയായിരുന്ന കോൺസ്റ്റന്റൈൻ ക്രസ്തുമതത്തെ തന്റെ സാമ്രാജ്യത്തിന്റെ ഔദ്യോഗികമതമായി പ്രഖ്യാപിക്കുന്നതോടെയാണ് യൂറോപ്പിലെ ക്രസ്തുമത പീഡനം അവസാനിച്ചതും ത്വരിതഗതിയിലുള്ള വളർച്ച ആരംഭിച്ചതും. എന്നാൽ ക്രസ്തുമതം ഔദ്യോഗികമതമായി പ്രഖ്യാപിച്ച ആദ്യ രാജ്യം റോമാ സാമ്രാജ്യമല്ല അർമീനിയയാണ്. റോമാ സാമ്രാജ്യത്തെക്കാൾ ഒരു വ്യാഴവട്ടക്കാലം മുമ്പ് ക്രസ്തുവർഷം 301-ൽ ക്രസ്തുമതം ഔദ്യോഗികമതമായി പ്രഖ്യാപിച്ച അർമീനിയ അതിന്റെ 1700-ാം വാർഷികം 2001-ൽ ആഘോഷിച്ചു.

യഹൂദപാരമ്പര്യം അവകാശപ്പെടുന്ന അർമീനിയരിൽ ബഹുഭൂരിപക്ഷവും ഓറിയന്റൽ ഓർത്തഡോക്സ് സഭാകുടുംബത്തിൽപ്പെട്ട അർമീനിയൻ അപ്പോസ്തോലിക സഭയിലെ അംഗങ്ങളാണ്. 1742-ൽ സ്ഥാപിച്ച ലെബനനിലെ ബയ്റൂട്ട് ആസ്ഥാനമാക്കിയുള്ള അർമീനിയൻ കത്തോലിക്കാ പാത്രിയർക്കീസിന്റെ കീഴിലുള്ള രണ്ടരലക്ഷം റോമൻ കത്തോലിക്കരും 19-ാം നൂറ്റാണ്ടിനുശേഷം പ്രൊട്ടസ്റ്റന്റു വിഭാഗങ്ങളിൽ ചേർന്ന വളരെ പരിമിതമായ ഒരു വിഭാഗവും ഈ ജനസമൂഹത്തിന്റെ ഭാഗമാണ്.

അർമീനിയൻ ജനസമൂഹത്തിന് നാലു സഹസ്രാബ്ദകാലത്തെയെങ്കിലും പഴക്കമുണ്ട്. ക്രിസ്തുവിനു മുമ്പ് ഒൻപതാം ശതകത്തിൽ ഖാൽദിയൻമാൻ അർമീനിയയിൽ ആധിപത്യം സ്ഥാപിച്ചു. ബി. സി. 331-ൽ അലക്സാണ്ടർ അർമീനിയ കീഴടക്കി. പിന്നീട് റോമൻ - പേർഷ്യൻ സാമ്രാജ്യങ്ങൾ തമ്മിൽ അർമീനിയയുടെ ആധിപത്യത്തിനായി മത്സരം ഉണ്ടായി. ഇതിനെത്തുടർന്ന് ഒരു യുദ്ധം ഒഴിവാക്കാൻ ക്രസ്തുവർഷം 66-ൽ റോമാചക്രവർത്തിയായിരുന്ന നീറോ കൈസർ, പേർഷ്യയിലെ അർസാസിസിദ് വംശത്തിലെ ടിറിഡേറ്റ്സ് രാജകുമാരനെ അർമീനിയായിലെ ഭരണാധികാരി അംഗീകരിച്ചു.

അർമീനിയൻ സഭയുടെ പാരമ്പര്യമനുസരിച്ച് അപ്പോസ്തോലന്മാരായ വിശുദ്ധ തദ്ദായി, വിശുദ്ധ ബർത്തുൽമായി എന്നിവരാണ് അർമീനിയായിൽ സുവിശേഷമറിയിച്ചത്. ക്രസ്തുവർഷത്തിലെ ആദ്യ മൂന്നു നൂറ്റണ്ടുകളിൽ അർമീനിയൻ ക്രൈസ്തവർ മൂന്നുതവണയെങ്കിലും പീഡനത്തിന് ഇരയായിട്ടുണ്ട്. 301-ൽ ടിറിഡേറ്റ്സ് മൂന്നാമൻ രാജാവ് ക്രിസ്തുമതം അർമീനിയായുടെ ഔദ്യോഗിക മതമായി പ്രഖ്യാപിച്ചു. അതോടെ ലോകത്തിൽ ക്രിസ്തുമതം ഔദ്യോഗിക മതമാകുന്ന ആദ്യ രാജ്യമായി അർമീനിയ.

ക്രിസ്തുവർഷം 294-ൽ കപ്പദോക്യയിലെ കൈസറിയായുടെ മെത്രാപ്പോലീത്തയുടെ കീഴിൽ മേൽപ്പട്ടക്കാരനായി വാഴിക്കപ്പെട്ടിരുന്ന *പ്രബോധകനായ വിശുദ്ധ ഗ്രീഗോറിയോസ്* (Gregory the Illuminator)തന്നെയാണ് പുതിയ ഔദ്യോഗിക മതത്തിന്റെ ആദ്യതലവനായി തീർന്നത്. ക്രിസ്തുവർഷം 302-ൽ അർമീനിയയുടെ

അന്നത്തെ തലസ്ഥാനത്ത് സിംഹാസന ദേവാലയം സ്ഥാപിച്ചു. ഇന്ന് *ഏകജാതൻ അവരോഹണം ചെയ്തു* എന്നർത്ഥമുള്ള *എച്ച്മിയാഡ്സിൻ* എന്ന റിയപ്പെടുന്ന ഈ സ്ഥലമാണ് അർമീനിയൻ സഭാതലവനായ സുപ്രീം കാതോലിക്കായുടെ ആസ്ഥാനം. അർമീനിയായുടെ തലസ്ഥാനമായ യെരവാന് വളരെ അടുത്താണ് എച്ച്മിയാഡ്സിൻ.

ക്രിസ്തുവർഷം 3520ൽ സഭാതലവനായി വാഴിക്കപ്പെട്ട നാർസെസ് 363-ൽ *കാതോലിക്കോസ്* എന്ന സ്ഥാനനാമം സ്വീകരിച്ച് സഭയുടെ സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. 374-ൽ കൈസറിയായിലെ മെത്രാപ്പോലീത്തയോടുള്ള വിധേയത്വം അവസാനിപ്പിച്ച് പൂർണ സ്വതന്ത്രനില കൈവരിച്ചു.

എ. ഡി. 325-ൽ കൂടിയ ക്രൈസ്തവ സഭയുടെ ആദ്യ സാർവത്രിക സുന്നഹദോസായ നിഖ്യായിൽ അർമീനിയൻ സഭയുടെ രണ്ടു പ്രതിനിധികൾ സംബന്ധിച്ചിരുന്നു. അടുത്ത രണ്ടു പൊതു സുന്നഹദോസുകളായ കുസ്തന്തിനോസ് പോലീസ് (381), എഫേസൂസ് (431) ഇവയിൽ അർമീനിയൻ സഭ സംബന്ധിച്ചില്ലെങ്കിലും അവയുടെ തീരുമാനങ്ങളെ പിന്നീട് അംഗീകരിച്ചു. എ. ഡി. 387-ൽ അർമീനിയ റോമ-പേർഷ്യൻ സാമ്രാജ്യങ്ങളിലായി വിഭജിക്കപ്പെട്ടു.

കിഴക്കും പടിഞ്ഞാറും സഭകൾ തമ്മിൽ വേർപിരിയലിനു കാരണമായ എ. ഡി. 387-ൽ കൽക്കദൂന്യ സുന്നഹദോസിൽ അർമീനിയൻ സഭ പങ്കെടുത്തില്ലെന്നുമാത്രമല്ല, എ. ഡി. 506-ൽ ഡ്വീനിൽ കൂടിയ അർമീനിയൻ സഭയുടെ പ്രാദേശിക സുന്നഹദോസ് കൽക്കദൂന്യാ വിശ്വാസ പ്രമാണം തള്ളിക്കളയുകയും ചെയ്തു. അതോടെ റോമാ സാമ്രാജ്യത്തിലെ സഭകളുമായുള്ള സംസർഗം അവസാനിച്ചു.

അർമീനിയൻ സഭയുടെ ആദ്യകാലം മുതൽ 1920 നവംബർ 29-ന് നടന്ന കമ്യൂണിസ്റ്റ് വിപ്ലവംവരെയുള്ള കാലം അർമീനിയ രാഷ്ട്രീയ അന്തഃഛിദ്രങ്ങളുടെയും പീഡനങ്ങളുടെയും ഭൂമിയായിരുന്നു. അറബ്, ടർക്കിഷ്, റോമൻ ആക്രമണങ്ങളും ഇസ്ലാം മതത്തിന്റെ ആവിർഭാവവും വികസനവും കുരിശുയുദ്ധങ്ങളും അർമീനിയൻ ദുരന്തത്തിന് വഴിമരുന്നിട്ടു.

വിവിധ ഭരണങ്ങളിൽ അർമീനിയൻ ജനത ഉയർച്ചയും താഴ്ചയും കണ്ടു. അർമീനിയൻ സഭയും ഈ നിമ്നോന്നതികൾക്കു വിധേയമായി. എന്നാൽ അർമീനിയൻ രാഷ്ട്രം തകർന്നപ്പോഴും അർമീനിൻ ദേശീയതയുടെ ചിഹ്നവും ഹേതുവുമായി നിൽക്കുന്നതിൽ അർമീനിയൻ ഓർത്തഡോക്സ് സഭ വിജയിച്ചു. അർമീനിയൻ സഭയുടെ സുവിശേഷീകരണ പ്രവർത്തനങ്ങളുടെ ഫലമായുണ്ടായ ജോർജിയൻ, അസർബർജാൻ എന്നീ ദേശീയ സഭകൾ മാതൃസഭയുമായുള്ള ബന്ധം വിച്ഛേദിക്കുകയും, കൽക്കദൂന്യ അനുകൂല നിലപാട് സ്വീകരിച്ച് ബൈസാന്റിയൻ സഭാ കുടുംബത്തിൽ ചേർന്നപ്പോഴും അർമീനിയൻ സഭ ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിൽ ഉറച്ചു നിന്നു.

രാഷ്ട്രീയമായ സംഘർഷങ്ങളുടെ ഫലമായി എച്ച്മിയാഡ്സിനിലെ കാതോലിക്കേറ്റ് ആസ്ഥാനം പലപ്രാവശ്യം സ്ഥലം മാറ്റുകയുണ്ടായി. 1441-ൽ വീണ്ടും ആസ്ഥാനം എച്ച്മിയാഡ്സിനിൽ പുനഃസ്ഥാപിച്ചു. ഈ സ്ഥലംമാറ്റങ്ങൾക്കിടയിൽ താൽക്കാലിക ആസ്ഥാനങ്ങളായ അഘ്തമാറിലും സിസിലും സ്വതന്ത്ര കാതോലിക്കേറ്റുകളുണ്ടായി.

ക്രസ്തുവർഷം 1441-ൽ കാതോലിക്കേറ്റ് മൂലസ്ഥാനം എച്ച്മിയാഡ്സിൽ പുനഃസ്ഥാപിച്ചെങ്കിലും സിസിലെ കാതോലിക്കേറ്റ് അപ്പോഴും നിലനിന്നു. 1929-ൽ തുർക്കികൾ സിസ് നശിപ്പിച്ചതോടെ ഈ കാതോലിക്കേറ്റ് ലബനനിലെ ബെയ്റൂട്ടിനടുത്തുള്ള അന്റലിയാസിൽ പുനഃസ്ഥാപിച്ചു. ഈ സഭ അർമീനിയൻ സഭയിലെ ഒരു സ്വതന്ത്ര വിഭാഗമാണിന്ന്.

എന്നാൽ എച്ച്മിയാഡ്സിലെ സുപ്രീം കാതോലിക്കായുടെ കീഴിലുള്ള കോൺസ്റ്റാന്റിനേപ്പിൾ, യറുസലേം എന്നീ സ്ഥലങ്ങളിലെ പാത്രിയർക്കീസുമാർ സ്വതന്ത്രരല്ല. ഇന്ന് യറുശലേമിലെ പുണ്യസ്ഥലങ്ങളുടെ മൂന്നു പ്രധാന കൈവശക്കാരിൽ ഒരാളാണ് അർമീനിയൻ പാത്രിയർക്കീസ്.

1461-ൽ സുൽത്താൻ മുഹമ്മദ് രണ്ടാമൻ, യോയാക്കീം എന്ന അർമീനിയൻ മെത്രാനെ കോൺസ്റ്റാന്റിനേപ്പിളിലെ പാത്രിയാർക്കീസായി അംഗീകരിച്ചു. ഇന്ന് ടർക്കിയിലെ ഏറ്റവും വലിയ ക്രൈസ്തവ സമൂഹമാണ് അർമീനിയക്കാർ.

യഹൂദരെപ്പോലെതന്നെ വ്യാപാര സമൂഹമായിരുന്നു അർമീനിയക്കാർ. പഴയ യറുശലേം നഗരത്തിലെ മുഖ്യഭാഗവും അർമീനിയൻ ക്വാർട്ടർ ആയിരുന്നു. ഇന്ത്യയിലും സജീവമായ അർമീനിയൻ സാന്നിധ്യം ഉണ്ടായിരുന്നു. 1562-ൽ ഇന്ത്യയിലെ ആദ്യ അർമീനിയൻ ദേവാലയം ആഗ്രയിൽ സ്ഥാപിക്കപ്പെട്ടു. യഹൂദരെയും പാഴ്സികളെയുംപോലെ ഇന്ത്യൻമണ്ണിൽ വ്യാപാരവിജയംകണ്ട വിദേശ ജനവിഭാഗമാണ് അർമീനിയാക്കാർ. ഇവർ ഇന്ത്യൻ സമൂഹത്തിൽ ഉന്നത സ്ഥാനവും നേടിയിരുന്നു. അക്ബർ ചക്രവർത്തിയുടെ ചീഫ് ജസ്റ്റീസ് അബ്ദൽ ഹായ് എന്ന അർമേനിയനായിരുന്നു. ഭൂരിഭാഗം അർമീനിയൻ വംശജരും സ്വരാജ്യത്തേക്കു തിരിച്ചു പോയതോടെ ഇന്ത്യയിൽ കൊൽക്കത്തയിൽ മാത്രമാണ് ഇപ്പോൾ അർമീനിയൻ വൈദികരുള്ളത്.

യഹൂദർ കഴിഞ്ഞാൽ ആധുനിക ലോകത്തിൽ ഏറെ പീഡിപ്പിക്കപ്പെട്ട ജനസമൂഹം അർമീനിയരാണ്. 19, 20 നൂറ്റണ്ടുകളിൽ ലക്ഷകണക്കിനു അർമീനിയക്കാരാണ് ടർക്കിഷ് അധികാരികളാൽ വധിക്കപ്പെട്ടത്. നൂറ്റാണ്ടുകളിലൂടെ തുടർന്ന ഈ വംശീയ ഉന്മൂലനമാണ് അർമീനിയക്കാർ ലോകമെങ്ങും പരക്കുവാൻ ഇടയാക്കിയ മുഖ്യകാരണം. കമ്യൂണിസ്റ്റു വിപ്ലവവും സോവിയറ്റ് റിപ്പബ്ലിക്കായുള്ള പരിണാമവുമാണ് അർമീനിയയിലെ കൂട്ടക്കൊലകൾക്ക് അറുതി വരുത്തിയത്.

അർമീനിയാക്കാരുടെ ഒരു പാരമ്പര്യപ്രകാരം ക്രിസ്തുവർഷം 340-ൽ കേരളത്തിൽ കുടിയേറിയ ക്നായി ത്തൊമ്മൻ അർമേനിയാക്കാരനായിരുന്നു. ഇതിന്റെ വാസ്തവ സ്ഥിതി എന്തായാലും 4-ാം നൂറ്റാണ്ടിനും 12-ാം നൂറ്റാണ്ടിനുമിടയിൽ മലങ്കരയിലുണ്ടായ പേർഷ്യൻ കുടിയേറ്റങ്ങളിൽ ഒന്ന് അർമേനിയൻ വംശജരായിക്കാ

നുള്ള സാദ്ധ്യത ചരിത്രകാരന്മാർ തള്ളിക്കളയുന്നില്ല.

20–ാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങൾ മുതൽ മലങ്കര ഓർത്തഡോക്സ് സഭയും അർമീനിയൻ അപ്പോസ്തോലിക സഭയും തമ്മിൽ ഉറ്റബന്ധത്തിലാണ് വർത്തിക്കുന്നത്. 1963 നവംബറിൽ അർമീനിയൻ കാതോലിക്കാ വസ്കൻ ഒന്നാമനാണ് കോട്ടയം കാതോലിക്കേറ്റ് അരമന ഉദ്ഘാടനം ചെയ്തത്. 1976–ൽ പൗരസ്ത്യ കാതോലിക്കാ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ അർമീനിയ സന്ദർശിക്കുകയും അവരുടെ വിശുദ്ധ മൂറോൻ കൂദാശയിൽ പങ്കെടുക്കുകയുമുണ്ടായി. 1995–ൽ അർമീനിയൻ സുപ്രീം കാതോലിക്കയായി കരേക്കിൻ പ്രഥമൻ സർക്കീസിയാനെ വാഴിക്കുന്നതിൽ പ.ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയനും പങ്കെടുത്തിരുന്നു.

മലങ്കരസഭയുടെ ഭരണരീതിയുമായി ഏറെ സാദൃശ്യമുണ്ട് അർമീനിയൻ സഭയ്ക്ക്. മലങ്കരസഭയെപ്പോലെ മെത്രാന്മാരും, വൈദിക–അവൈദിക പ്രതിനിധികളും അടങ്ങുന്ന അസംബ്ലിയാണ് സുപ്രീം കാതോലിക്കായെ തെരഞ്ഞെടുക്കുന്നത്. സെലൂഷ്യൻ കാതോലിക്കായെ തെരഞ്ഞെടുക്കുന്ന സമാന കൗൺസിലിൽ സുപ്രീം കാതോലിക്കായുടെ പ്രതിനിധിക്കും വോട്ടവകാശമുണ്ട്.

1995–ൽ സിലിഷ്യയിലെ കാതോലിക്കോസിനെയാണ് അർമീനിയായുടെ സുപ്രീം കാതോലിക്കോസായി തെരഞ്ഞെടുത്ത് പ. കരേക്കിൻ ദ്വിതീയൻ സർക്കീസിയാനായി വാഴിച്ചത്. ഇപ്പോൾ രണ്ടു വിഭാഗവും ഒരു പൊതുഭരണഘടനയ്ക്ക് രൂപം നൽകാനുള്ള ശ്രമത്തിലാണ്. മലങ്കരസഭ സന്ദർശിക്കാനുള്ള തയാറെടുപ്പുകൾക്കിടയിലാണ് 1999–ൽ അദ്ദേഹം കാലം ചെയ്തത്. തുടർന്ന് ആ വർഷം നവംബർ 4–ന് 132–മത്തെ കാതോലിക്കായായി പ.കരേക്കിൻ ദ്വിതീയൻ നർസീസിയാൻ സ്ഥാനമേറ്റു.

അർമീനിയൻ ക്രൈസ്തവവൽക്കരണത്തിന്റെ 1700–ാം വാർഷികവും സോവിയറ്റ് ഭരണത്തിൽ നിന്നുള്ള സ്വാതന്ത്ര്യത്തിന്റെ പത്താം വാർഷികവും 2001 സെപ്റ്റംബർ 21 മുതൽ 24 വരെ ആഘോഷിച്ചു. തലസ്ഥാനമായ യെരവാനിൽ പ്രബോധകനായ വിശുദ്ധ ഗ്രീഗോറിയോസിന്റെ നാമത്തിൽ പുതിയ കത്തീഡ്രലിന്റെ പ്രതിഷ്ഠാകർമ്മം ഇതോടനുബന്ധിച്ചു നടന്നു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നേതൃത്വത്തിലുള്ള മലങ്കര ഓർത്തഡോക്സ് സഭാ പ്രതിനിധി സംഘം ഇന്ത്യയിൽനിന്നും രാജ്യാതിഥികളായി ആഘോഷപരിപാടികളിൽ പങ്കെടുത്തു.

സുപ്രീം കാതോലിക്കോസ് പരിശുദ്ധ കരേക്കിൻ ദ്വിതീയൻ നർസിസിയാന്റെ നേതൃത്വത്തിൽ അർമീനിയൻ സഭ ത്വരിത വികസനത്തിലാണ്. എച്ച്മിയാഡ്സിൻ, ലെബനനിലെ ബിഫ്ക്കയ, യറുശലേം, ന്യൂയോർക്ക് എന്നിവിടങ്ങളിൽ വൈദിക സെമിനാരികൾ ഉണ്ടെങ്കിലും സോവിയറ്റ് ഭരണത്തിന്റെ അനന്തരഫലമായ വൈദികരുടെ കുറവ് ഇന്നും സഭയ്ക്കൊരു പ്രശ്നമാണ്. ഇതിനുപുറമേ 1988–ൽ ഉണ്ടായ ഭൂകമ്പദുരന്തത്തിനുശേഷം ദുരിതാശ്വാസ പ്രവർത്തനത്തിന്റെ മറവിൽ എത്തിയ പാശ്ചാത്യ പ്രൊട്ടസ്റ്റന്റുകളുടെ കടന്നുകയറ്റവും ഇന്നു സഭയുടെ മുമ്പിൽ ഒരു ഗുരുതരപ്രശ്നമാണ്.

# പ്രതികരണ വേദി



## വി. സ്ലീബാ

'മലങ്കരസഭ' കെട്ടിലും മട്ടിലും ഉൾത്തുടിപ്പുകളിലും ഉന്നത നിലവാരം പുലർത്തുന്നു എന്നറിയിക്കുന്നതിൽ സന്തോഷം. സെപ്റ്റംബർ ലക്കത്തിലെ 'വിശുദ്ധ സ്ലീബാ' എന്ന ശ്രീ. എ. എം. ഔസേഫ് എഴുതിയ ലേഖനം വായനയ്ക്കു നല്ലതാണെങ്കിലും ചില സാരമായ തെറ്റുകൾ ചൂണ്ടിക്കാണിക്കുന്നു. പ്രധാനമായും ഹൗവ്വായും ആദാമും ഭക്ഷിച്ചത് ജീവവൃക്ഷത്തിന്റെ ഫലമല്ല. ജീവവൃക്ഷത്തിന്റെ ഫലം തിന്നാതിരിക്കുവാനാണ് അവരെ തോട്ടത്തിൽ നിന്നു പുറത്താക്കിയത് (ഉല്പത്തി 3:22,23). കൂടാതെ അബ്രഹാം കണ്ടത് "കൊമ്പ് കാട്ടിൽ പിടിപെട്ട് കിടന്ന ആട്ടിൻ കൊറ്റനെയാണ്, അല്ലാതെ മരത്തിൻ ചുവട്ടിൽ കൊമ്പ് കുരുങ്ങി കിടന്ന ആട്ടുകൊറ്റനെയല്ല" (ഉല്പ. 22:13).

**- വി. സി. ജോസഫ്, ഈറോഡ്**

എഡിറ്ററുടെ മറുപടി: വി. സി. ജോസഫ് ഉന്നയിച്ചതുപോലെ മറ്റു പലരും ഇങ്ങനെ ചില ചോദ്യങ്ങൾ എഴുതി ചോദിച്ചിട്ടുണ്ട്. ഉദാഹരണത്തിന്, നെല്ലിക്കുന്നത്തു നിന്ന് ശ്രീ. ജി. എം. തരകൻ ലേഖനത്തിൽ പിശകെന്ന് തോന്നുന്ന പലതും എടുത്തു കാണിച്ച് അറിയിച്ചിട്ടുണ്ട്. നിങ്ങൾ ഉന്നയിച്ചിരിക്കുന്ന നിർദ്ദേശങ്ങൾ വേദപുസ്തകാടിസ്ഥാനമുള്ള വയാകയാൽ അവയൊക്കെ ശരിയാണ്. ശ്രീ. എ. എം. ഔസേഫും അതു മനസ്സിലാക്കുന്നുണ്ട്. ഹവ്വായും ആദാമും ഭക്ഷിച്ചത് ജീവവൃക്ഷത്തിന്റെ ഫലമല്ല എന്നതും കൊമ്പ് കാട്ടിൽ പിടിപെട്ടു കിടന്ന ആട്ടിൻ കൊറ്റനെയാണ് അബ്രഹാം കണ്ടതെന്നുമാണ് വേദപുസ്തക പ്രകാരം ശരിയായിട്ടുള്ളത്. അങ്ങനെയാണ് സഭ വിശ്വസിക്കുന്നതും പഠിപ്പിക്കുന്നതുമൊക്കെ. ലേഖനത്തിൽ വന്ന മറ്റു കാര്യങ്ങളൊക്കെ സാഹിത്യക്കൊഴുപ്പിനു വേണ്ടി ഉണ്ടായിട്ടുള്ള ചില ഐതിഹങ്ങളും കെട്ടുകഥകളുമാണ്. പക്ഷേ അത് ലേഖനകർത്താവ് രൂപപ്പെടുത്തിയതല്ല. ആദ്യ നൂറ്റാണ്ടുകളിൽ തന്നെ ഐതിഹങ്ങളും കെട്ടുകഥകളുമടങ്ങിയ ധാരാളം കൃതികൾ സഭാന്തരീക്ഷത്തിൽ രൂപപ്പെട്ടിട്ടുണ്ട്. അവയിൽ നിന്ന് ലേഖന കർത്താവ് കടമെടുത്തതാകാം. ലേഖന കർത്താവിന്റെ സാഹിത്യ വാസനയും ഉദ്ദേശ്യവും മനസ്സിലാക്കുമ്പോൾ നിങ്ങളിൽ ചിലരൊക്കെ നിർദ്ദേശിച്ചിരിക്കുന്നതു പോലെ തെറ്റുകൾ എഴുതികൂട്ടുക എന്ന ചിന്ത അദ്ദേഹത്തിന് ഉണ്ടെന്നു വിചാരിക്കുന്നില്ല. എന്തായാലും ലേഖനത്തിൽ നിന്ന് വേദപുസ്തകാടിസ്ഥാനമുള്ളതും സഭാ വിശ്വാസത്തിന് അനുസൃതമായതും മാത്രം നിങ്ങൾ തെരഞ്ഞെടുത്താൽ മതിയാകും.

**- എഡിറ്റർ**

## അസ്സോസിയേഷൻ

മലങ്കര ഓർത്തഡോക്സ് സഭ കഴിഞ്ഞ സെപ്റ്റംബർ മാസം പാമ്പാക്കുടയിൽ വച്ചു നടത്തിയ മെത്രാൻ തെരഞ്ഞെടുപ്പ്, അതിനു മുമ്പ് പരുമലയിൽ വച്ചു നടത്തിയ മെത്രാൻ തെരഞ്ഞെടുപ്പിനെക്കാൾ വ്യത്യസ്ഥമായിരുന്നു. എന്നാൽ ഇപ്പോൾ നടന്ന തിരഞ്ഞെടുപ്പിൽ യാതൊരുവിധമായ പ്രചാരണമോ, വോട്ടു പിടിത്തമോ, കാണാൻ കഴിഞ്ഞില്ല.പ. സഭയുടെ അന്തസ്സിനു ചേരുന്ന ഒരു തിരഞ്ഞെടുപ്പാണ് ഇപ്പോൾ നടന്നത്. ഇങ്ങനെയൊരു തിരഞ്ഞെടുപ്പ് ക്രമീകരണം ചെയ്ത പ. സുന്നഹദോസിനോടും, പ. കാതോലിക്ക ബാവാ തിരുമേനി, നിയുക്ത കാതോലിക്കാ അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ്, സുന്നഹദോസ് സെക്രട്ടറി അഭി. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, അൽമായ ട്രസ്റ്റി എം. ജി. ജോർജ് മുത്തൂറ്റ്, സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, മറ്റെല്ലാവരെയും, ഓർത്തഡോക്സ് സഭയുടെ ഒരംഗം എന്ന നിലയിൽ അഭിനന്ദനങ്ങൾ അറിയിക്കുന്നു. നമ്മുടെ സഭയുടെ എല്ലാ തിരഞ്ഞെടുപ്പുകളും പ. സഭയുടെ അന്തസ്സിനു യോജിച്ചതായിരിക്കട്ടെ എന്നു പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.

**- പി. രാജു, അഞ്ചൽ**

## ദൈവാലയം

നമ്മുടെ "ദൈവാലയ"ങ്ങൾ എല്ലാം ദേവാലയങ്ങൾ ആയതിൽ സന്തോഷിക്കണോ–ദുഃഖിക്കണോ?

**- ഇടിക്കുള, തേനി**

ഡോ. ജോർജ്ജ് വർഗ്ഗീസ് കൊപ്പാറ

പ്രകാശത്തിന്റെ
വേഗതയിൽ
സഞ്ചരിക്കുവാൻ
ദൈവത്തിനുമാത്രമേ
കഴിയൂ. കാരണം
ദൈവം വെളിച്ചമാണ്.



# കണികാ പരീക്ഷണവും, പ്രപഞ്ച വികസനവും ബൈബിൾ താളുകളിൽ

പ്രപഞ്ചോല്പ്പത്തിക്കു നിദാനമായ ബിഗ്–ബാങ് വിസ്ഫോടനത്തിനുശേഷം പ്രപഞ്ചം ഒരു ബലൂൺ പോലെ വീർത്ത് വലുതാകുന്നു. ഒരു ബലൂണിൽ അടയാളപ്പെടുത്തിയിരിക്കുന്ന ചെറിയ അടയാളങ്ങൾ ബലൂൺ വീർക്കുന്തോറും വലുതാകുന്നതായും അവ തമ്മിലുള്ള അകലങ്ങൾ കൂടുന്നതായും കാണാം. ഇതുപോലെയാണ് പ്രപഞ്ചം വികസിക്കുമ്പോൾ ഗാലക്സികളും നക്ഷത്രങ്ങളും അകലുന്നത്. ഗാലക്സികൾ ഒരു സെക്കന്റിൽ 45,000 കി.മീ. എന്ന കണക്കിനാണ് അകലുന്നത്.

പ്രപഞ്ച വികസനത്തെപ്പറ്റി ഇരുപതാംനൂറ്റാണ്ടിലാണ് പരീക്ഷണ നിരീക്ഷണങ്ങളിലൂടെ ഇതിന് ഉപോൽബലകമായി റെഡ്ഷിഫ്റ്റ് (Red shift) എന്ന പ്രതിഭാസം മൂലം സ്ഥിരീകരിക്കപ്പെട്ടത്. ന്യൂട്ടനും മറ്റും വിശ്വസിച്ചിരുന്നത് ഗുരുത്വാകർഷണം മൂലം പ്രപഞ്ചം ചുരുങ്ങിക്കൊണ്ടിരിക്കുകയാണെന്നും ഒരിക്കൽ മൊത്തമായി നശിച്ചുപോകുമെന്നും കരുതി. പ്രപഞ്ചം വികസിച്ചുകൊണ്ടിരിക്കുകയാണെന്ന് ഒരാശയം പോലും ന്യൂട്ടനുതോന്നിയില്ല. അദ്ദേഹം പറഞ്ഞു Celestial bodies നും വലിയ വേഗതയിൽ (പ്രകാശ വേഗത) സഞ്ചരിക്കുന്ന വസ്തുക്കൾക്കും ന്യൂട്ടന്റെ നിയമം ബാധകമല്ലെന്നും സ്ഥിരമായ വസ്തുക്കൾക്കും ചെറിയ വേഗതയിൽ സഞ്ചിരിക്കുന്നവയ്ക്കും മാത്രമാണ് ന്യൂട്ടന്റെ നിയമം ബാധകമാകുന്നത്. പക്ഷെ ഹബ്ബിൾ (hubbles) ആണ്, ആദ്യമായി പ്രപഞ്ചം വികസിക്കുകയാണെന്ന് 1929–ൽ പരീക്ഷണങ്ങളിലൂടെ കണ്ടുപിടിച്ചത്. ഡോപ്ലർ പ്രഭാവം (Doppler effect) എന്ന സാങ്കേതിക വിദ്യ പ്രയോജനപ്പെടുത്തിയാണ് അദ്ദേഹം നക്ഷത്രങ്ങളും , ഗാലക്സികളും അകന്നുകൊണ്ടിരിക്കുകയാണെന്ന് കണ്ടെത്തിയത്. നക്ഷ്ത്രത്തിൽ നിന്ന് വരുന്ന പ്രകാശ രശ്മിയുടെ തരംഗദൈർഘ്യം നിശ്ചിതമാണ്. എന്നാൽ പലപ്പോഴും തരംഗദൈർഘ്യം കൂടുന്നതിനെയാണ് റെഡ്ഷിഫ്റ്റ് (Red Shift) എന്നു പറയുന്നത്. എന്നാൽ ബി.സി.യിൽ ജീവിച്ചിരുന്ന യശയ്യാവും, ഇയ്യോബും, ദാവീദുമൊക്കെ അവരുടെ യഹോവജ്ഞാനം കൊണ്ട് ഇത് മനസ്സിലാക്കി".

നീതിമാനായ ഇയ്യോബ് ഇങ്ങനെയാണ് ഇതിനെപ്പറ്റി വിവരിച്ചിരിക്കുന്നത്. "അവിടുന്നാണ് ആകാശത്തെ (പ്രപഞ്ചത്തെ) വികസിപ്പിച്ചത്" (ഇയ്യോബ് 9:8) ദാവീദ് രാജാവ് തന്റെ സങ്കീർത്തനത്തിൽ പറയുന്നത് "അവിടുന്ന് കൂടാരമെന്നപോലെ ആകാശത്തെ (പ്രപഞ്ചത്തെ) വിരിച്ചിരിക്കുന്നു. പ്രപഞ്ചം ഇങ്ങനെ അനുസൃതം വികസിക്കുന്നതുകൊണ്ട് ഇതിന്റെ അതിർത്തിയിൽ എത്താൻ സാധിക്കാത്ത വിധം വിസ്തൃതമാണ്. ആകാശത്തിലുള്ള പല നക്ഷത്രങ്ങളുടേയും പ്രകാശ രശ്മികൾ ഇനിയും ഭൂമിയിലെത്തിയിട്ടില്ല. അനേകായിരം പ്രകാശവർഷം അകലെയാണവ. അവിടെനിന്നും സെക്കന്റിൽ മൂന്നുലക്ഷം കി.മീ. എന്ന കണക്കിനു പ്രകാശ രശ്മി വരുന്നുണ്ടെങ്കിലും ഇനിയും വർഷങ്ങൾ കഴിയും ഭൂമിയിലെത്താൻ. അതുപോലെ പ്രപഞ്ചത്തിന്റെ വിസ്താരം സമയം ചെല്ലുംതോറും വർദ്ധിക്കുകയാണ്. പ്രപഞ്ചം വികസിക്കുന്നത് പ്രപഞ്ചം സൃഷ്ടിക്കപ്പെടുന്നതാണെന്ന യാഥാർത്ഥ്യത്തിലേക്ക് വിരൽ ചൂണ്ടുന്നു.

ബി.സി. 1400 ൽ ജീവിച്ചിരുന്ന ദാവീദ് രാജാവ് പറയുന്നത് ശ്രദ്ധേയമാണ്. (സങ്കീ:10:5-6) "സൂര്യൻ ഒരു മല്ലനെപ്പോലെ (sprint) ഓട്ടം ആരംഭിച്ചിരിക്കുന്നു". സൂര്യൻ രാവിലെ ഉദിച്ച് വളരെ പതുക്കെ വൈകിട്ട് അസ്തമിക്കുന്നതായിട്ടാണ് നാം കാണുന്നത്. പിന്നെ എങ്ങനെ ദാവീദ് "മല്ലനെ" പ്പോലെ എന്ന പദം ഉപയോഗിക്കുന്നു. എ.ഡി. 18-ാം നൂറ്റാണ്ടുവരെ വിശ്വസിച്ചിരുന്നത് സൂര്യൻ സ്ഥിരമായി സൗരയുഥത്തിൽ നിൽക്കുന്നുവെന്നും ഗ്രഹങ്ങൾ അതിനെ വലം വയ്ക്കുന്നുവെന്നുമാണ്. അപ്പോൾ ഇങ്ങനെ പറയണമെങ്കിൽ ദാവീദിന് യഹോവ ജ്ഞാനം ഉണ്ടായിരിക്കണം. ഭൂമി ഗോളാകൃതിയാണെന്ന് മഹാനായ ഇയ്യോബ് ഉദ്ഘോഷിക്കുന്നു. അദ്ദേഹത്തിന്റെ കാലത്ത് ജനം വിശ്വസിച്ചിരുന്നത് ഗ്രീക്ക് വേദങ്ങൾ പ്രകാരം ഭൂമിയെ വലിയ നാല് ആനകളുടെ തോളിൽ നിലയുറപ്പിച്ചിരിക്കുന്നുവെന്നാണ്. എന്തിനേറെ, എ.ഡി. രണ്ടാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ടോളമി ഭൂമി ഗോളമാണെന്ന് പറഞ്ഞതിന്റെ പേരിൽ ജയിലിലടയ്ക്കപ്പെട്ട ആളാണ്. അവിടെയാണ് ഇയ്യോബ് ഇപ്രകാരം പറയുന്നത് (ഇയ്യോ : 26:7).

"ഭൂമിയെ അവൻ ശൂന്യതയിൽ തൂക്കിയിട്ടിരിക്കുന്നു". യശയ്യാവ് പറയുന്നത് കേൾക്കൂ- "It is the God who sits upon the sphere of earth" എന്നാണ്. ബി.സി. 400 ലാണ് യശയ്യാവ് ജീവിച്ചിരുന്നതെന്നോർക്കണം.

ബിഗ് ബാംങ് തിയറി പറയുന്നത് ഓരോ നക്ഷത്രവും വ്യത്യസ്തമാണെന്നാണ്. എ.ഡി. അറുപതുകളിൽ ജീവിച്ചിരുന്ന വി. പൗലോസ് ശ്ലീഹാ പറയുന്നത് ഇപ്രകാരമാണ് (1 കോരി1:5:4) ഇപ്രകാരം പറഞ്ഞത് എന്നോർക്കണം. ഇങ്ങനെപറയണമെങ്കിൽ യഹോവ ജ്ഞാനം ഉണ്ടായെങ്കിലെ മതിയാവൂ. പ്രശസ്ത ശാസ്ത്രജ്ഞനായ സ്റ്റീഫൻ ഹോക്കിംഗ്സ് പറഞ്ഞിരിക്കുന്നത്, ഇതുവരെ പ്രപഞ്ചത്തിന്റെ ആഴം അളക്കാൻ കഴിഞ്ഞിട്ടില്ല എന്നാണ്. അതി ഊർജ്ജമുള്ള ലേസർ രശ്മികൾക്കുപോലും അതിന് കഴിഞ്ഞിട്ടില്ല. ബി.സി. 400-ൽ ജീവിച്ചിരുന്ന പ്രവാചകനായ യരമ്യാവ് പറയുന്നത് (യരമ്യ 31:35-36) "മുകളിൽ ആകാശത്തിന്റെ അളവെടുക്കാനും, താഴെ ഭൂമിയുടെ അടിസ്ഥാനം കണ്ടുപിടിക്കാനും കഴിയുമോ എന്നാണ്." ഐൻസ്റ്റീൻ പറയുന്നത് പ്രകാശ വേഗതയിൽ ഫോട്ടോണുകൾക്കല്ലാതെ ഒന്നിനും സഞ്ചരിക്കുവാൻ സാദ്ധ്യമല്ല എന്നാണ്. ഫോട്ടോൺ പ്രകാശത്തിന്റെ കണികകളാണ്.

പ്രകാശത്തെ ഒരിക്കലും നമുക്ക് അനുഗമിക്കുവാൻ കഴിയില്ല. ഇയ്യോബിന്റെ പുസ്തകത്തിൽ പറയുന്നത് ശ്രദ്ധിക്കുക. (ഇയ്യോബ് 38:9-20) പ്രകാശത്തെ അതിന്റെ അതിർത്തിയോളം നയിക്കാനും, അനുഗമിക്കാനും നിനക്കു കഴിയുമോ? പ്രകാശത്തിന്റെ വേഗതയിൽ സഞ്ചരിക്കുവാൻ ദൈവത്തിനുമാത്രമേ കഴിയൂ. കാരണം ദൈവം വെളിച്ചമാണ്.

പ്രപഞ്ചത്തെപ്പറ്റി ഇമ്മാനുവേൽ കാന്റിനു ശേഷം കൂടുതൽ ഗവേഷണങ്ങളും, പഠനങ്ങളും നടത്തിയത് ആൽബർട്ട് ഐൻസ്റ്റീൻ ആയിരുന്നു. 1905-ലെ വിശിഷ്ട ആപേക്ഷികതാ സിദ്ധാന്തം (Special theory of relativity) ആയിരുന്നു ആദ്യ സിദ്ധാന്തം. 1916-ൽ അദ്ദേഹം പൊതു ആപേക്ഷികതാ സിദ്ധാന്തം (General theory of relativity) പുറത്തിറക്കി. സ്ഥലവും കാലവും അപേക്ഷികമായി മാത്രമേ കാണാൻ കഴിയൂ എന്ന് അദ്ദേഹം സമർത്ഥിച്ചു. ഗുരുത്വാകർഷണ ശക്തിയെ പ്രപഞ്ചം മുഴുവൻ നിയന്ത്രിക്കുന്ന ഒന്നായിട്ടാണ് കണക്കാക്കിയിരിക്കുന്നത്. പ്രകാശത്തിന്റെ കണമായ ഫോട്ടോൺ ഭാരമില്ലാത്ത വസ്തുവായതിനാൽ ഗുരുത്വാകർഷണ ബലം അതിനെസ്വാധീനിക്കില്ല എന്നാണ് കരുതിയിരുന്നത്. ഐൻസ്റ്റീന്റെ അഭിപ്രായത്തിൽ ഫോട്ടോണുകളെപ്പോലും ഗുരുത്വാകർഷണ ബലം വെറുതെ വിടാറില്ല. ഭൂമിയിൽ ഗുരുത്വാകർഷണ ബലം ഒരു പക്ഷേ ഫോട്ടോണുകളെപ്പോലെ ബാധിക്കില്ലായിരിക്കാം. എന്നാൽ സൂര്യനും, നക്ഷത്രങ്ങൾക്കും വലിയ ഗുരുത്വാകർഷണ ബലമാണുള്ളത്. അവ ഫോട്ടോണുകളുടെ പാതയെ സ്വാധീനിക്കും. ഇങ്ങനെ ആദ്യം കണ്ടെത്തിയത് ആർതർ എഡിങ്ടൺ ആണ്. ഐൻസ്റ്റീൻ പൊതു ആപേക്ഷികതാ സിദ്ധാന്തം പറഞ്ഞു പ്രപഞ്ചം നിശ്ചലാവസ്ഥയിൽ അല്ല



**"അവിടുന്നാണ് ആകാശത്തെ (പ്രപഞ്ചത്തെ) വികസിപ്പിച്ചത്" (ഇയ്യോബ് 9:8) ദാവീദ് രാജാവ് തന്റെ സങ്കീർത്തനത്തിൽ പറയുന്നത് "അവിടുന്ന് കൂടാരമെന്നപോലെ ആകാശത്തെ (പ്രപഞ്ചത്തെ) വിരിച്ചിരിക്കുന്നു. പ്രപഞ്ചം ഇങ്ങനെ അനുസ്യൂതം വികസിക്കുന്നതുകൊണ്ട് ഇതിന്റെ അതിർത്തിയിൽ എത്താൻ സാധിക്കാത്ത വിധം വിസ്തൃതമാണ്.**

പകരം ഗതികാവസ്ഥയിലാണെന്ന്. പ്രപഞ്ചം വികസനത്തിലൂടെയുള്ള ചലനാവസ്ഥയാണ് പ്രപഞ്ചത്തെ Collapse-ൽ നിന്നും രക്ഷപെടുന്നത്. പ്രപഞ്ചം യഥാർത്ഥ ശൂന്യാവസ്ഥയിൽ അല്ലെന്നും ഇതു ദ്രവ്യത്തെ ആശ്രയിക്കുന്നതുമാണെന്ന് അദ്ദേഹം പറഞ്ഞു. സൂര്യൻ ശൂന്യതയിൽ കറങ്ങുമ്പോൾ ശൂന്യതയ്ക്ക് വൈരൂപ്യമുണ്ടാകാം. ഇതാണ് ശൂന്യതയുടെ ചലനാവസ്ഥക്ക് കാരണം. അദ്ദേഹം പറഞ്ഞു സമയവും ആപേക്ഷികമാണ്. ഇതു വേഗതയും ഗുരുത്വാകർഷണവും അനുസരിച്ച് മാറും. ആയതിനാൽ ദ്രവ്യത്തിനു മാത്രമല്ല, സമയത്തിനും ഉല്പത്തി ഉണ്ടെന്ന് അദ്ദേഹം സമർത്ഥിച്ചു. അവിടെ നിന്നാണ് സ്ഥലവും കാലവും തുടങ്ങിയത് എത്രകാലം ഇങ്ങനെ വികസിക്കും. ഇതിന് ഒരന്ത്യമുണ്ടാകുമോ? ഈ സമസ്യ ശാസ്ത്രജ്ഞന്മാരുടെ മുമ്പിൽ വഴി മുട്ടിനിൽക്കുകയാണ്. ആപേക്ഷികതാ സിദ്ധാന്തത്തിന്റെ സൂത്രവാക്യങ്ങൾ നിർദ്ധാരണം ചെയ്തപ്പോൾ ഫ്രീസ് മാന് കിട്ടിയ സൂചന വിചിത്രമാണ്. പ്രപഞ്ച വികസനം ഒരിക്കൽ നിലയ്ക്കും അതിനു ശേഷം ചുരുങ്ങിത്തുടങ്ങും. അവ

സാനം ചുരുങ്ങി ചുരുങ്ങി ഇല്ലാതാകും. ഐൻസ്റ്റീന്റെ അഭിപ്രായത്തിൽ ശൂന്യസ്ഥലത്തിനുപോലും ഊർജ്ജവാഹിയാകാൻ കഴിയും. ഇത് ശൂന്യസ്ഥലങ്ങൾ വികസിക്കുന്നതിനോ, ചുരുങ്ങുന്നതിനോ കാരണമാകും. ഈ അജ്ഞാത ഊർജ്ജമാണ് കറുത്ത ഊർജ്ജം Dark energy എന്നു പറയുന്നത്. അതുപോലെ ടെലസ്ക്കോപ്പിനു പോലും കാണാൻ കഴിയാത്ത ഒരു ദ്രവ്യം കൂടിയുണ്ട്. അതിനെ കറുത്ത ദ്രവ്യം Dark matter എന്നു വിളിക്കുന്നു. പ്രപഞ്ചത്തിന്റെ 96 ശതമാനത്തിനും കറുത്ത ദ്രവ്യവും ഊർജ്ജവും കൊണ്ട് നിറഞ്ഞിരിക്കുന്നു. ജയിംസ് വാട്ട്സൺ ക്രോണിൻ പറയുന്നത് ഈ കറുത്ത ദ്രവ്യമാണ് പ്രപഞ്ചത്തെ നിലനിർത്തുന്നതും പ്രപഞ്ച വികസനത്തിന് ആക്കം കൂട്ടുന്നതും. ഈ കറുത്ത ദ്രവ്യം ന്യൂട്രോലിനോ എന്ന കണം കൊണ്ടാണ് ഭൗതീക ശാസ്ത്രജ്ഞന്മാർ പറയുന്നുവെങ്കിലും സ്ഥിരീകരിക്കപ്പെട്ടിട്ടില്ല. ഇത് അലൗകീകമായ വസ്തു എന്നാണ് നിഗമനം. വെള്ളം, തീ, ഭൂമി എന്നിങ്ങനെയുള്ള നാലുതരം വസ്തുക്കൾ കൊണ്ടാണ് പ്രപഞ്ചവും, അഞ്ചാമത്തെ വസ്തുവായ കറുത്ത ദ്രവ്യം കൊണ്ട് പരലോകവും സൃഷ്ടിച്ചിരിക്കുന്നുവെന്ന് അനുമാനിക്കാം. ദ്രവ്യം സാന്നിദ്ധ്യം സാധാരണ മർദ്ദം കുറയ്ക്കും. അതുകൊണ്ടാണ് കറുത്ത ദ്രവ്യം പ്രപഞ്ചത്തിലുണ്ടെങ്കിൽ അത് ഗുരുത്വാകർഷണത്തിന് എതിരായി പ്രവർത്തിക്കുന്നത്. ഇത് പ്രപഞ്ചം ചുരുങ്ങുന്നതിനെ തടയും കറുത്ത വസ്തുവിന്റെ സാന്നിദ്ധ്യം മൂലം പ്രപഞ്ചം എപ്പോഴും വികസിച്ചുകൊണ്ടിരിക്കും. നമുക്കുകാണാൻ കഴിയാത്ത കറുത്ത ഊർജ്ജത്തിന്റേയും കറുത്ത ദ്രവ്യത്തിന്റേയും ഉറവിടം എവിടെയാണെന്ന് ഇന്നും ഉത്തരം കിട്ടാത്ത സമസ്യയാണ്. ഈ ഊർജ്ജത്തിന്റെ കണത്തെയാണ് ഹിഗ്ഗിൻസ് ബോസോൺ അഥവാ God's particle എന്നുവിളിക്കുന്നത്. ഈ കണമാണ് പ്രപഞ്ചത്തിലെ മറ്റെല്ലാ കണങ്ങളുടേയും രൂപീകരണത്തിന് കാരണമായിട്ടുള്ളൂ. ഈ കണംമൂലമുള്ള ഹിഗ്ഗ്സ് ഫീൽഡ് പ്രപഞ്ചത്തിൽ എല്ലായിടത്തും വ്യാപിച്ചുകിടക്കുന്നു. കാന്തിക പരീക്ഷണം ഹാഡ്രോൺ കൊളൈഡറിൽ കൂടി ത്വരണം നടത്തുന്ന രണ്ടു പ്രോട്ടോണുകൾ 17 മൈൽ സഞ്ചരിക്കുമ്പോൾ അതിന്റെ വേഗത ഏകദേശം പ്രകാശ വേഗതയോട് തുല്യമായിരിക്കും. ഇമ്മാതിരിയുള്ള പ്രോട്ടോണുകൾ കൂട്ടിയിടിക്കുമ്പോൾ പലവിധ കണങ്ങൾ ഉണ്ടായേക്കാം. അതിൽ ഒന്ന് അതീവ ഊർജ്ജമുള്ള ഹിഗ്ഗ്സ് ബോസോൺ അഥവാ God's particle ആകാം എന്നാണ് പീറ്റർ ഹിഗ്ഗ്സ് അനുമാനിക്കുന്നത്. ഈ കണത്തേ തേടിയാണ് ജനീവയിൽ 40,000 കോടി രൂപയുടെ പരീക്ഷണം നടത്തുന്നത്. അവിടെയാണ് യോഹന്നാൻ ശ്ലീഹാ പറയുന്നത്, ആദിയിൽ വചനം ഉണ്ടായിരുന്നു. (യോഹ 1:1 -1) വചനം ജീവനും വെളിച്ചവുമായിരുന്നു.

പ്രപഞ്ചസൃഷ്ടിയുടെ രഹസ്യമറിയാനുള്ള മഹാ പരീക്ഷണത്തിന്റെ തുടക്കം ജനീവയിൽ CERN-ൽ ലാർജ് ഹാഡ്രോൺ കൊളൈഡർ എന്ന പരീക്ഷണശാലയിൽ നടന്നു കൊണ്ടിരിക്കുകയാണ്. 17 മൈൽ ദൈർഘ്യമുള്ള ട്യൂബിലും പ്രോട്ടോൺ ധാരയെ എതിർ ദിശയിൽ ത്വരണം ചെയ്ത് കൂട്ടിയിടിപ്പിക്കുകയാണ് പരീക്ഷണത്തിന്റെ ഏറ്റവും പ്രധാനഘട്ടം. പ്രോട്ടോണുകൾ കൂട്ടിയിടിക്കുമ്പോൾ പലവിധ കണങ്ങൾ ഉണ്ടായേക്കാം. അതിൽ നിന്ന് അതീവ ഊർജ്ജമുള്ള ഹിഗ്ഗ്സ് ബോസോൺ അഥവാ God's particle ആകാം എന്നാണ്. മഹാവിസ്ഫോടനത്തിനുശേഷമുള്ള ആദ്യത്തെ ഏതാനും നിമിഷം മാത്രം നിലനിന്ന അവസ്ഥ കൃത്രിമമായി സൃഷ്ടിക്കുകയാണ് പരീക്ഷണത്തിന്റെ ലക്ഷ്യം. ഇവിടെ കണങ്ങളും പ്രതികണങ്ങളും സൃഷ്ടിക്കാൻ കഴിയുമെന്നാണ് പ്രതീക്ഷ .

പ്രോട്ടോണുകളുടെ അടിസ്ഥാന കണമാണ് ക്വാർക്കുകൾ. ഇവയെ ബന്ധിപ്പിച്ചു നിർത്തുന്ന ഗ്ലുവോൺ കണങ്ങൾ കൊണ്ടാണ്. ഉന്നത താപനിലയിൽ ക്വാർക്കുകൾ സ്വതന്ത്രമാവുകയും ക്വാർക്ക്-ഗ്ലുവോൺ പ്ലാസ്മ എന്ന ദ്രവ്യം ഉണ്ടാവുകയും ചെയ്യും. പ്രപഞ്ചം സൃഷ്ടിക്കപ്പെട്ട ആദ്യ നിമിഷങ്ങളിൽ നിലനിന്നിരുന്നത് ഈ പ്ലാസ്മയാണെന്നു കരുതുന്നു. ഇതിൽ നിന്നും കണവും പദാർത്ഥവും എങ്ങനെയുണ്ടായി എന്നു കണ്ടെത്താനു ശ്രമം. പരീക്ഷണം ഭൂഗോളത്തെ വിഴുങ്ങുന്ന താമോഗർത്തങ്ങൾ സൃഷ്ടിക്കുമെന്ന് ചില ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. ഒരു ഗ്രാം പ്രതികണത്തിൽ 20 കി.ഗ്രാം ന്യൂക്ലിയർ ബോംബിലുള്ളത്ര ഊർജ്ജമുണ്ട്. വൻതോതിൽ പ്രതികണങ്ങൾ സൃഷ്ടിക്കാൻ സാധിച്ചാലുണ്ടാവുന്ന അപകടം നമുക്ക് ഊഹിക്കാവുന്നതേയുള്ളൂ. അത് നമ്മുടെ ഭൂമിയുടെ അന്ത്യമാവുമെന്നും ചിലർ ചൂണ്ടിക്കാണിക്കുന്നു.

ഇന്നു ജീവിച്ചിരിക്കുന്ന ഭൗതീക ശാസ്ത്രജ്ഞന്മാരിൽ പ്രമുഖരാണ് സ്റ്റീഫൻ ഹോക്കിംഗ്സ്. 64 കാരനായ ഹോക്കിംഗ്സ് ഒരു അപൂർവ്വ രോഗത്തിനടിമപ്പെട്ട് പരിക്ഷീണനായി കഴിയുകയാണെങ്കിലും 26 -കാരന്റെ മനോവീര്യത്തോടും ഉന്മേഷത്തോടുമാണ് ജീവിക്കുന്നത്. നക്ഷത്രങ്ങളിലെ ഊർജ്ജം വർഷങ്ങൾക്കു ശേഷം കത്തിയെരിഞ്ഞു തീരുമെന്നും അതിനു ശേഷമുള്ള അവസ്ഥയെ അദ്ദേഹം താമോഗർത്തം എന്നു വിളിച്ചു. ഈ അവസ്ഥയിൽ നക്ഷത്രങ്ങൾക്ക് അതി സാന്ദ്രതയും, അതികാന്തികശക്തിയുമുണ്ട്. അവ എല്ലാത്തിനേയും തന്നിലേക്ക് ആകർഷിക്കും, പ്രകാശത്തെപ്പോലും. സ്ഥലവും കാലവും ഇല്ലാതാകുന്ന കേന്ദ്രമാണിത്. പ്രകൃതിനിയമങ്ങളൊന്നും ബാധകമല്ലാത്ത ഈ കേന്ദ്രത്തിലേക്ക് അടുത്തുവരുമ്പോൾ ഗുരുത്വാകർഷണബലത്തിന് ക്വാണ്ടം സ്വഭാവം കാണിക്കുന്നു. ഇതുപോലൊരു കേന്ദ്രത്തിനായിരിക്കാം ആദിയിൽ വിസ്ഫോടനം ഉണ്ടായത് എന്ന് ഹോക്കിംഗ്സ് വിശ്വസിക്കുന്നു.

ഈ കേന്ദ്രത്തിന് വിസ്ഫോടനമുണ്ടാകത്തക്കവിധത്തിൽ എവിടെ നിന്നും ഊർജ്ജം കിട്ടി. അതിനു ഹോക്കിംഗ്സ് ചെന്നു നിൽക്കുന്നത് ദൈവത്തിലാണ്. തികച്ചും നാസ്തികനായിരുന്ന അദ്ദേഹം ഇന്ന് ഒരു ഈശ്വര വിശ്വാസിയാണ്. അദ്ദേഹവും കണികാ പരീക്ഷണത്തെ കൗതുകപൂർവ്വം നോക്കിക്കാണുന്നു. ■

## സൺഡേസ്കൂൾ



ഫാ. ഡോ. ഒ. തോമസ്

പ്രിയ സ്നേഹിതരെ,

**വാർഷിക പരീക്ഷ:**

നമ്മുടെ അദ്ധ്യയന വർഷം അതിന്റെ അവസാനത്തിലേക്കു അടുത്തു വരികയാണല്ലോ. സിലബസ് അനുസരിച്ച് പാഠ്യഭാഗങ്ങൾ പൂർത്തീകരിക്കുവാനും, റിവിഷൻസ് നടത്തുവാനും അദ്ധ്യാപകർ സമയം കണ്ടെത്തണം. ചില പള്ളികളിൽ സൺഡേസ്ക്കൂൾ നടത്താൻ പ്രത്യേക സൗകര്യം ഇല്ലാത്തതിനാൽ കൂടുതൽ ആഴ്ചകൾ നഷ്ടപ്പെടാറുണ്ട്. അദ്ധ്യാപകർ അല്പം കൂടി അദ്ധ്വാനിക്കുകയല്ലാതെ, തൽക്കാലം പരിഹാരം മറ്റൊന്നുമില്ല. 5 മുതൽ 9 വരെയും 11-ാം ക്ലാസ്സ് ഫസ്റ്റ് പേപ്പറും നവം. 30-ന് ഞായറാഴ്ച 1 മുതൽ 4 വരെയും 11-ാം ക്ലാസ്സ് സെക്കന്റ് പേപ്പറും ഡിസം. 7-ാം തീയതിയുമായിട്ടാണല്ലോ. ക്രമീകരിച്ചിരിക്കുന്നത്. ഇതു സംബന്ധിച്ച് നേരത്തെ അയച്ച സർക്കുലർ ഒന്നു കൂടി വായിച്ച് കുട്ടികളെ പരീക്ഷയിൽ സംബന്ധിക്കുവാൻ പ്രത്യേകം ശ്രദ്ധ വെക്കണം. സെക്കുലർ വിദ്യാഭ്യാസത്തിന് നൽകുന്ന പ്രാധാന്യം മാതാപിതാക്കൾ സൺഡേസ്ക്കൂളിന് നൽകുന്നില്ലാ എന്നത് നിർഭാഗ്യകരമാണ്. അതുകൊണ്ടുതന്നെ പരീക്ഷ എഴുതാൻ താല്പര്യമില്ലാത്ത കുറച്ചു കുട്ടികൾ ഉണ്ടാവാം. അവരെ വ്യക്തിപരമായി താല്പര്യപ്പെടുത്തുവാൻ കൂടി നാം പരിശ്രമിക്കേണ്ടിയിരിക്കുന്നു. ഭദ്രാസനതല സഹപാഠ്യ മത്സരങ്ങളിൽ വിജയികളായവർ സോണൽ മത്സരത്തിൽ പങ്കെടുക്കുവാൻ (നവം. 8 ശനി) തയ്യാറാവുകയാണല്ലോ. എല്ലാവർക്കും നന്മകൾ നേരുന്നു.

**അദ്ധ്യാപക പരിശീലന ക്ലാസ്സുകൾ**

മിക്ക ഭദ്രാസനങ്ങളിലും പരിശീലന ക്ലാസ്സുകൾ നടന്നതായി അറിഞ്ഞു ചിലതിലൊക്കെ പങ്കെടുക്കാനും സാധിച്ചു. കോട്ടയം ഭദ്രാസനത്തിൽ 25 വർഷത്തിനു മേൽ സേവനം അനുഷ്ഠിച്ച 130 അദ്ധ്യാപകരെ പ്രശംസാപത്രം കൊടുത്ത് അനുമോദിക്കുകയുണ്ടായി. ലോകപ്രകാരമുള്ള പ്രശംസ ആഗ്രഹിക്കാതിരിക്കുമ്പോൾ തന്നെ, പ്രതിഫലേച്ഛ കൂടാതെ സേവനമനുഷ്ഠിക്കുന്നവരെ ലളിതമായ ചടങ്ങുകളിൽ ആദരിക്കുന്നതും നല്ലതു തന്നെ. മറ്റുപലയിടങ്ങളിലും ഇപ്രകാരം പ്രോത്സാഹനം കൊടുക്കുന്നു എന്നത് നല്ലകാര്യമാണ്.

**സർക്കുലർ 6/2008**

മത്സര പരീക്ഷ, മാർക്കു നിർണ്ണയവും, പുനർ നിർണ്ണയവും, ഹാൾ ടിക്കറ്റ് വിതരണം, സർട്ടിഫിക്കേറ്റു തുടങ്ങിയവയേക്കുറിച്ചെല്ലാം വിശദമായി അറിയിക്കുന്ന സർക്കുലർ ഇതിനോടകം അയച്ചിട്ടുണ്ട്. ബന്ധപ്പെട്ടവർ വിശദമായി വായിച്ച്, കാര്യങ്ങൾ മനസ്സിലാക്കി പ്രവർത്തിക്കണം. കുട്ടികളുടെ പേരും, വിശദാംശങ്ങളും നൽകുന്നതിൽ തെറ്റു വരാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. അതുപോലെ വാലുവേഷൻ നടത്തുന്നതിന് സമയവും. പരിചയവുമുള്ള അദ്ധ്യാപകരെ തെരഞ്ഞെടുത്തയയ്ക്കാൻ ഭദ്രാസന ഡയറക്ടർമാർ പ്രത്യേകം ശ്രദ്ധ വെക്കണം. സർക്കുലറിൽ ഈ സൗകര്യങ്ങളെല്ലാം വിശദമായി ചേർത്തിട്ടുണ്ട്.

**അശീതി, ബോണ്ട്**

ബഹു. ജോഷ്വാ അച്ചന്റെ 80-ാം ജന്മദിനത്തോടനുബന്ധിച്ച് നമ്മുടെ പ്രസ്ഥാനം പ്രസിദ്ധീകരിക്കുന്ന സുവനീറിനെപ്പറ്റിയും, പി.എം.ജി. സെന്ററിന്റെ കടം വീട്ടുന്നതിനായി ഇറക്കിയിട്ടുള്ള ബോണ്ടിനേക്കുറിച്ചും പല പ്രാവശ്യം നിങ്ങളെ ഓർമ്മിപ്പിച്ചു കഴിഞ്ഞു. എന്നാലും വേണ്ടത്ര പ്രതികരണം ഇനിയും ലഭിച്ചിട്ടില്ല. സുവനീറിൽ കുറഞ്ഞത് 500 രൂപയുടെ ഒരു ആശംസയും 5000 രൂപയുടെ ഒരു ബോണ്ടും ഓരോ സൺഡേസ്ക്കൂളും നൽകിയാൽ നമ്മുടെ പദ്ധതി പൂർണ്ണമായും വിജയിക്കും. 5000 രൂപയുടെ ഒരു ബോണ്ട് ഒരു വ്യക്തിയെക്കൊണ്ട് ഓരോ സൺഡേസ്ക്കൂളും എടുപ്പിച്ചാൽ മതി. 10% പലിശയോടുകൂടി 3.5 വർഷങ്ങൾക്കകം തിരിച്ചു നൽകുന്നതുമായിരിക്കും. എല്ലാ കാര്യത്തിലും പ്രാർത്ഥനാപൂർവ്വമായ സഹകരണം പ്രതീക്ഷിച്ചുകൊണ്ട് നിർത്തട്ടെ. ■



Inserted our behalf of

# Late Mr & Mrs. K. K. Kurian (Kurian Kochu)

Kayalathu Kulathungal Kalayil,
Pathamuttom

Children & Grand Children

*10th Death Anniversary*
*November 14, 2008*

*In Everloving Memory of*

# MRS. MARY ZACHARIAH

June 26, 1906



Nov. 14, 1998

*" I have fought the good fight, I have finished the race, I have kept the faith, Now there is in store for me the crown of righteousness, which the Lord will award to me on that day"' 2 Timo 4:7,8*

**BABOO / BABY, CHARLIE / SARO, ALEX / PREMA**
**GRANDCHILDREN & GREAT GRAND CHILDREN**

**Mannil Zach Bhavan**
**Thekkemala, Kozhencherry**



**H. G. DR. STEPHANOS MAR THEODOSIUS**

**(02-10-1924 - 05-11-2007)**

Lead Kindly Light!

WITH PRAYERFUL HOMAGE FROM THE DIOCESE OF CULCUTTA &
ST. THOMAS ORTHODOX CHURCH MISSION, BHILAI

ഉത്തരേന്ത്യയുടെ അപ്പോസ്തോലൻ പുണ്യശ്ലോകനായ
അഭി. ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമനസ്സിന്റെ
പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ



## കത്തീഡ്രൽ ദൈവാലയമായി പ്രഖ്യാപിച്ചു



*ബഹ്റിൻ സെന്റ് മേരീസ് ഓർത്തഡോക്സ് ദൈവാലയത്തെ കത്തീഡ്രൽ ദൈവാലയമായി പരിശുദ്ധ ബാവാ തിരുമനസ്സുകൊണ്ട് പ്രഖ്യാപിക്കുന്നു.*

പ്രവാസ ജീവിതത്തിന്റെ ചിരകാല സ്വപ്നം പൂർത്തീകരിച്ച് ബഹ്റിൻ സെന്റ് മേരീസ് ദൈവാലയത്തെ ജൂബിലി വർഷത്തിൽ കത്തീഡ്രൽ ദൈവാലയമായി ഉയർത്തി. പുതുക്കിപ്പണിത ദൈവാലയത്തിന്റെ അഞ്ചാമത് പ്രതിഷ്ഠാദിനത്തിലാണ് കത്തീഡ്രൽ ദൈവാലയമായി ഉയർത്തപ്പെട്ടത്. പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സിന്റെ മുഖ്യ കാർമ്മികത്വത്തിൽ നടന്ന വിശുദ്ധ കുർബ്ബാനയ്ക്കു ശേഷം പരിശുദ്ധ ബാവാ തിരുമനസ്സുകൊണ്ട് ദൈവാലയത്തെ കത്തീഡ്രൽ ദൈവാലയമായി പ്രഖ്യാപിച്ചു. മുംബൈ ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഗീവർഗീസ് മാർ കൂറിലോസ് സഹകാർമ്മികനായിരുന്നു.

ജൂബിലി വർഷത്തിൽ വിവിധ തരത്തിലുള്ള പദ്ധതികൾ ആസൂത്രണം ചെയ്ത് നടപ്പിലാക്കി വരുന്നതായി വികാരി ഫാ. മാത്യൂസ് താന്നിമൂട്ടിൽ അറിയിച്ചു. ന്യൂ മുംബൈയിലെ തുർബയിൽ ആരംഭിച്ചിരിക്കുന്ന എയിഡ്സ് രോഗികളുടെ പുനരധിവാസവും ചികിത്സാ പദ്ധതിയും, സാധുജനങ്ങൾക്കായുള്ള മരിയൻ ഭവനദാന പദ്ധതിയും, വിവാഹ സഹായ പദ്ധതിയും, വിദ്യാഭ്യാസ സഹായ പദ്ധതിയും, ചികിത്സാ സഹായ പദ്ധതിയും നടപ്പിൽ വരുത്തുവാൻ വിവിധ കമ്മറ്റികൾ ഊർജ്ജസ്വലമായി പ്രവർത്തിക്കുന്നതായും വികാരി അറിയിച്ചു.

## മഹാസമ്മേളനം

**കോട്ടയം:-** മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ സംഗമം നവംബർ 16-ാം തീയതി ഞായറാഴ്ച 3 മണിക്ക് കോട്ടയം നാഗമ്പടം മൈതാനിയിൽ നടത്തുന്നു.

സഭയിലെ വിഘടിത വിഭാഗത്തിന്റെ ക്ഷണപ്രകാരം വന്ന പാത്രിയർക്കീസ് ബാവാ മലങ്കരസഭയുടെ ദൈവാലത്തിൽ അധികാരികളുടെ ഒത്താശയോടെ കയറിയത് നീതിനിയമങ്ങളുടെ നിഷേധമാണ്. കോടതി വിധികളെ കാറ്റിൽ പറത്തി നിയമത്തെ നോക്കുകുത്തിയാക്കുന്ന അധികാര വർഗ്ഗ പ്രവർത്തനങ്ങളെ നീതിപൂർവ്വം എതിർക്കേണ്ടത് സഭയുടെ ധർമ്മമാണ്.

സഭാ മാനേജിംഗ് കമ്മറ്റിയംഗങ്ങളും സഭയിലെ മേല്പട്ടക്കാരും നീതി നിഷേധത്തിനെതിരെ എറണാകുളം കളക്ട്രേറ്റിനു മുമ്പിൽ ഒരു ദിവസം ഉപവാസം നടത്തിയിരുന്നു. അതിന്റെ തുടർച്ചയായാണ് 16-ാം തീയതി കോട്ടയത്തു വച്ച് മഹാസമ്മേളനം നടത്തുന്നത്.

വിശ്വാസികളെല്ലാം പള്ളിച്ചെലവിൽ സമ്മേളനത്തിന് എത്തണമെന്ന് പരിശുദ്ധ ബാവാ തിരുമനസ്സുകൊണ്ട് കല്പനയിലൂടെ അറിയിച്ചിട്ടുണ്ട്.

## മാർ തേവോദോസിയോസ് മെമ്മോറിയൽ ആശാഭവൻ

കേരള സർക്കാരിന്റെ ചാരിറ്റബിൾ സൊസൈറ്റി ആക്ടു പ്രകാരം 380/90-ാം നമ്പരായി "സ്തേഫാനോസ് മാർ തേവോദോസിയോസ് ചാരിറ്റബിൾ സൊസൈറ്റി" രജിസ്റ്റർ ചെയ്ത് പ്രവർത്തിച്ചു വരുന്നു. പ്രഥമ ഓഹരിയെടുത്തുകൊണ്ട് അഭിവന്ദ്യ തിരുമേനി 27-5-90-ൽ ടി സൊസൈറ്റിയുടെ ഉദ്ഘാടനം നിർവ്വഹിച്ചിരുന്നു.

അവഗണിക്കപ്പെട്ടവർക്കു ആശയും അശരണർക്കു ഭവനവും നൽകുന്നതിനുള്ള ഒരു 'Old age Home' സ്വന്തനാട്ടിൽ ഉണ്ടാകണമെന്നത് തിരുമനസ്സിന്റെ അതിയായ ആഗ്രഹമായിരുന്നു. അതിൻ പ്രകാരം 17-3-2007-ൽ തിരുമേനിയുടെ മഹനീയ അദ്ധ്യക്ഷതയിൽ കൂടിയ യോഗം പദ്ധതി നടപ്പാക്കാൻ 50 ലക്ഷം രൂപയുടെ പ്രൊജക്ട് ആസൂത്രണം ചെയ്തു. 5-11-2007-ൽ അഭിവന്ദ്യ തിരുമേനിയുടെ ആകസ്മികമായ ദേഹവിയോഗത്തെ തുടർന്ന് ടി പ്രൊജക്ടിനു 'മാർ തേവോദോസിയോസ് മെമ്മോറിയൽ ആശാ ഭവൻ' എന്നു നാമകരണം ചെയ്തു. ഒരു ക്ലിനിക്ക് ഉൾപ്പെടെ 48 അംഗങ്ങൾക്കുള്ള സൗകര്യങ്ങളാണ് ആശാഭവനിൽ വിഭാവനം ചെയ്തിരിക്കുന്നത്.

പാത്താമുട്ടം സ്ലീബാ പള്ളിക്കു സമീപം ആശാഭവനു വേണ്ടി സ്ഥലം വാങ്ങിയിട്ടുണ്ട്. മാർ തേവോദോസിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ തുടങ്ങി വച്ച ടി പ്രോജക്ട് തിരുമേനിയുടെ വിപുലമായ സേവന പ്രവർത്തനങ്ങളുടെ, ജന്മനാട്ടിലെ നിത്യ സ്മാരകമായി തീരുമെന്നു പ്രതീക്ഷിക്കുന്നു.

വനിതാ സഭ



പ്രൊഫ. മേരി കുര്യൻ

# മലങ്കരസഭയിലെ സ്ത്രീ സാന്നിദ്ധ്യം

"...സ്ത്രീകൾ എന്നോടുകൂടെ സുവിശേഷ ഘോഷ ണത്തിൽ പോരാടിയിരുന്നു..." (ഫിലി. 4:2,3)

**I. നാംസ് കോൺഫ്രൻസ്:-** 2008 ഒക്ടോബർ 9 വ്യാഴം. പ്രഭാത സൂര്യൻ ആകാശമേഘലങ്ങളിൽ സവാരി ആരംഭിച്ചു കഴിഞ്ഞിരുന്നു. സർവ്വചരാചരങ്ങളും ഉണർന്ന് സ്രഷ്ടാവിനെ സ്തുതിച്ച് പ്രവർത്തന നിരതരായി. നാടിന്റെ നാനാ ഭാഗങ്ങളിൽ നിന്നും കോൺഫ്രൻസിൽ പങ്കെടുക്കാനുള്ള 60 പ്രതിനിധികൾ കെ. കെ എക്സ്പ്രസ്സിൽ യാത്ര പുറപ്പെട്ടു കഴിഞ്ഞു. അഭി. ഒസ്താത്തിയോസ് തിരുമേനി 1984-ൽ രൂപം നൽകിയ ഒരു അൽമായ പ്രേഷിത അക്കാദമിക സംഘമാണ് നാംസ് (നാഷണൽ അസോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ്)

കേരളം, ചെന്നൈ, കർണ്ണാടക, ആന്ധ്ര, മഹാരാഷ്ട്ര സംസ്ഥാനങ്ങൾ താണ്ടി എക്സ്പ്രസ്സ് ട്രയിൻ വെള്ളിയാഴ്ച 8 മണിക്ക് നാഗ്പൂർ സ്റ്റേഷനിൽ സെമിനാരി ഫാക്കൽറ്റിയുടെ, വൈദിക വിദ്യാർത്ഥികളുടെ അകമ്പടിയിൽ, 25 കി.മീ. റോഡ് മാർഗ്ഗം സഞ്ചരിച്ച്, രാത്രി 9.30-ന് സമ്മേളന നഗറിലെത്തി. അപ്പോഴേക്കും ബാംഗ്ലൂർ, കോയമ്പത്തൂർ നിന്നുള്ള പ്രതിനിധികൾ എത്തിക്കഴിഞ്ഞിരുന്നു.

പ്രകൃതി സൗന്ദര്യം വഴിഞ്ഞൊഴുകുന്ന വിസ്തൃതമായ (16 ഏക്കർ) നാഗ്പൂർ സെന്റ് തോമസ് സെമിനാരി (STOTS) കാമ്പസ്. അതിമനോഹരമായി പണികഴിപ്പിച്ച മണി മന്ദിരങ്ങൾ. അതിനു മദ്ധ്യത്തിലെ ചാരുതയാർന്ന ചാപ്പലിലാണ് സമ്മേളനം അരങ്ങേറിയത്. അതിസമർത്ഥരായ സെമിനാരി ഫാക്കൽറ്റി, വൈദിക വിദ്യാർത്ഥികൾ. റോഡിനു പുറത്ത് ഹതഭാഗ്യരായ 40 കുട്ടികളെ പാർപ്പിച്ചു പഠിപ്പിക്കുന്ന ഒരു സ്പെഷ്യൽ സ്ക്കൂൾ. ഹിന്ദിയിലും, ഇംഗ്ലീഷിലും വി. കുർബ്ബാന, വേദപഠന കോഴ്സുകൾ. ബാഹ്യകേരള ഭദ്രാസനങ്ങളുടെ ആദ്ധ്യാത്മിക കേന്ദ്രമാണിത്. സെമിനാരി സ്ഥാപകനെ (അഭി. തേവോദോസിയോസ് തിരുമേനി) "മലങ്കരയുടെ രണ്ടാം പുലിക്കോട്ടിൽ" എന്നറിയുന്നത് അന്വർത്ഥമാണ്.

ശനിയാഴ്ച രാവിലെ 7 മണിക്ക് കോൺഫ്രൻസിനു തിരശ്ശീല ഉയർന്നു. പഠനവിഷയം St. John 20:21. വിഷയത്തെ അധികരിച്ച് മൂന്നു പ്രൗഢ പത്രികകൾ അവതരിപ്പിച്ചു; ചർച്ച ചെയ്തു.

a) Mission of Malankara Orthodox Church Today & Tomorrow - Rev. Fr. Dr. Reji Mathew

b) Understanding the Mission of other Orthodox Churches - Rev. Fr. Bijesh Philip

c) An Evaluation of the Mission of the Church in the context of Escalation of Religious Fanaticism - Rev. Fr. Dr. George Pulikottil

സമ്മേളനത്തിന്റെ ചില കണ്ടെത്തലുകളാണ് സർവ്വപ്രധാനം:-

a) നമ്മുടെ സുവിശേഷീകരണത്തിന് 2 കൈവഴികളാണ്: സഭയ്ക്കുള്ളിലെ മിഷൻ ബാഹ്യ മിഷൻ ഇടവക ഭരണത്തിൽ പോലും സമയം തികയാത്ത തിരക്കുള്ള നമ്മുടെ വികാരിമാർ. അതുകൊണ്ട് രണ്ടു രംഗങ്ങളിലും പ്രവർത്തിക്കാൻ പഠനം പൂർത്തിയാക്കി നില്ക്കുന്ന പ്രേഷിത സംഘങ്ങൾ/ സ്ത്രീ സമാജങ്ങൾ തയ്യാറാകണം.

b) കോയമ്പത്തൂർ, മംഗലാപുരം, ബാംഗ്ലൂർ തുടങ്ങി

**മ**ലങ്കരസഭയിലെ വനിതാ സാന്നിദ്ധ്യത്തിന് അഭിമാനം കൂറുന്ന ചില നിമിഷങ്ങൾ കൈവന്നു; ഈ കഴിഞ്ഞ നാളുകളിൽ അതിൽ ഒന്ന്, NAMS ന്റെ 47-ാമത് കോൺഫ്രൻസ് നാഗ്പൂർ വൈദിക സെമിനാരിയിൽ അരങ്ങേറിയപ്പോഴായിരുന്നു.

മറ്റൊന്ന്, സെമിനാരി നടത്തുന്ന 'ദിവ്യബോധനം' പരിപാടിയിലെ സ്ത്രീ സാന്നിദ്ധ്യമാണ്.

മൂന്നാമത്തേത്, വൈദിക സെമിനാരി ആരംഭിച്ച പാസ്റ്ററൽ കൗൺസലിങ്ങ് ഫോറത്തിലെ മഹിളാ പ്രാതിനിധ്യമാണ്.

നാലാമത്, പാമ്പാക്കുട സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിലെ സ്ത്രീ സാന്നിദ്ധ്യവും, സഭയിലെ വനിതകളെ ശ്ലാഘിച്ചു നടത്തിയ ആമുഖ പ്രസംഗവുമാണ്.

അഞ്ചാമത്തേത്, ഒരു കൗതുക വാർത്തയാണ്. നമ്മുടെ രണ്ടു വൈദിക സെമിനാരികളിലും വനിതാ വിദ്യാർത്ഥികൾ പഠനം തുടങ്ങി.

പ്രബോധനം തേടിയെത്തുന്ന ഈ "പെൺപടയെ" എങ്ങനെ സഭയ്ക്ക് പ്രയോജനപ്പെടുത്താനാവും എന്നതായിരിക്കും ഇനിയത്തെ ചിന്താ വിഷയം!

ബാഹ്യ കേരളത്തിലെ 70 കോളജുകളിൽ നമ്മുടെ വിദ്യാർത്ഥിനികൾ ധർമ്മസങ്കടത്തിലാണ്. അവരുടെ ഇടയിൽ പ്രവർത്തിക്കാൻ, പഠിച്ച വനിതാ സംഘങ്ങൾ മുന്നോട്ടിറങ്ങണം.

c) നമ്മുടെ രണ്ട് വൈദിക സെമിനാരികളിലും വനിതകൾ പഠിക്കുന്നുണ്ട്. പഠനം പൂർത്തിയായിറങ്ങുമ്പോൾ അവരെ ഏതു വിധം സഭയ്ക്കു പ്രയോജനപ്പെടുത്തും എന്നു കണ്ടെത്തേണ്ടിയിരിക്കുന്നു.

**II. ദിവ്യബോധനം:-** ക്രാന്തദർശിയായ അഭി. പൗലൂസ് മാർ ഗ്രിഗോറിയോസ് തിരുമേനി 1983-ൽ രൂപം കൊടുത്ത പദ്ധതിയാണിത്. ഇവിടെ നിന്നും പഠനം പൂർത്തിയാക്കി ഇറങ്ങിയ 4000 ത്തിൽ അധികം വരുന്ന 'സ്ത്രീസൈന്യത്തെ' എങ്ങനെ സഭയുടെ ശക്തിയായ മാറ്റാം എന്ന ഒരു ചിന്താവിഷയമാവണം.

**III. കൗൺസലിംഗ് ഫോറം:-** ബഹുമാന്യനായ ഒ. തോമസച്ചന്റെ നേതൃത്വത്തിൽ കോട്ടയം വൈദിക സെമിനാരിയിൽ പാസ്റ്ററൽ കൗൺസലിംഗ് പൂർത്തിയാക്കി ഇറങ്ങിയവരുടെ കൂട്ടായ്മയാണ് പ്രത്യാശാ കൗൺസലിങ്ങ് ഫോറം. ഫോറത്തിന്റെ ശ്രമഫലമായി, പ്രീമാരിറ്റൽ കൗൺസലിങ്ങ് തിരുവനന്തപുരം, ചെങ്ങന്നൂർ, തുമ്പമൺ ഭദ്രാസനങ്ങളിൽ, നിർബ്ബന്ധിതമാക്കിയിട്ടുണ്ട്. കൗൺസലിങ്ങ് പരിശീലനം പൂർത്തിയാക്കി ഇറങ്ങിയവരിൽ വലിയ പങ്ക് വനിതകളാണ്. ഇവരുടെ സേവനം നമ്മുടെ വിദ്യാലയങ്ങളിൽ വിന്യസിപ്പിച്ചാൽ നന്നല്ലെ?

IV. സെപ്റ്റംബർ 11-ാം തീയതി പാമ്പാക്കുട വച്ചു നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിലും വനിതാ സാന്നിദ്ധ്യം ശ്രദ്ധേയമായി. ശ്രീമതി ഒ. പി. ശോശാമ്മ ഐ.എ.എസ്. ആയിരുന്നു രണ്ടാം വട്ടവും ഈ മഹാസമ്മേളനത്തിലെ വരണാധികാരി. ചരിത്രം രചിച്ച ഈ സമ്മേളനത്തിന്റെ ആമുഖ പ്രഭാഷണത്തിലും പീത്തമ്മ തങ്കി തുടങ്ങിയ സ്ത്രീ രത്നങ്ങളുടെ ത്യാഗ സാന്നിദ്ധ്യം "മലങ്കരയുടെ മഹിളാശക്തി" പ്രകീർത്തിക്കപ്പെട്ടു. പക്ഷെ, മലങ്കര അസോസിയേഷനിൽ വനിതകൾക്കിനിയും പ്രതിനിധികളായി വരാനുള്ള അവസ്ഥ സംജാതമാകാത്തതിൽ പരിതപിക്കുന്നുണ്ട് (മലങ്കരസഭ ഒക്ടോബർ ലക്കം.പേജ്.15).

സഭ സ്ത്രീകളോട് ഐക്യദാർഢ്യം പുലർത്തുന്ന കാലയളവാണിത്. ഇത്തരുണത്തിൽ, നമ്മുടെ വനിതകളുടെ പുത്തൻ ഉണർവിന് ഒരു ദിശാബോധം നല്കാൻ സഭയ്ക്കു കഴിഞ്ഞെങ്കിൽ.... മലങ്കരയിലെ മഹിളകളുടെ കർമ്മശേഷി സഭയുടെ കെട്ടുപണിക്ക് ഉപയുക്തമാക്കണം എന്നാഗ്രഹിക്കുന്ന ഒരു വലിയ വിഭാഗം ഉല്പതൃഷ്ണക്കൾ/പുരോഹിത ശ്രേഷ്ഠർ നമ്മുടെ ഇടയിലുണ്ട്. "ഔദ്യോഗിക നേതൃത്വം യാഥാസ്ഥിതികമായി നിലകൊള്ളുന്നു" എന്ന പതിവു പല്ലവിയുമായി അവർ പിൻ തിരിയാതെ, കർമ്മ രംഗത്തേക്കിറങ്ങണം. അങ്ങനെ, പുതിയ നിയമസഭയിൽ/ പുരാതന മലങ്കരസഭയിൽ സ്ത്രീകൾക്കുണ്ടായിരുന്ന ഭാഗഭാഗിത്തം വീണ്ടെടുക്കാൻ കഴിയണം.

**ഉപസംഹാരം**

ആഗോള സഭകളിലും മാറ്റത്തിന്റെ ഒരു പുത്തൻകാറ്റ് ഇന്ന് ദൃശ്യമാണ്. നമ്മുടെ സഭയിലും, സ്ത്രീകൾക്ക് മുഖ്യധാരയിൽ പ്രവർത്തിക്കാനുള്ള കർമ്മശേഷി വിഫലമാക്കിക്കൂടാ, എന്ന ചിന്ത, ശക്തമാക്കിയിട്ടുണ്ട്. ആദിമസഭയിൽ/ പുരാതന മലങ്കരസഭയിൽ സ്ത്രീകൾക്കു ലഭ്യമായിരുന്ന പങ്കാളിത്തവും, നേതൃത്വവും, ആധുനിക മലങ്കര സഭയിലും ഉപയുക്തമാക്കണം എന്ന ധാരണ പരക്കെ വളർന്നിട്ടുണ്ട്. അതിന്റെ നന്ദിയാവണം, കരിങ്ങാട്ടിലച്ചന്റെ പ്രൗഢമായ ഗവേഷണ പ്രബന്ധം. "മലങ്കര സഭയിൽ സ്ത്രീകളുടെ സ്ഥാനവും പങ്കാളിത്തവും" (ദിവ്യബോധനം സുവനീർ 2007) ■



**17TH DEATH ANNIVERSARY**

**LIJU VARGHESE**

**(Mannooparampil, Karuvatta)**



27-2-1975 17-11-1991

*Who Plucked this flower?*

**"THE MASTER"**

*Inserted by:*

**Mr. George Varghese, Mrs. Leela Varghese, Miss. Leena Varghese**

D-101, OLYMPIA, OPP. SHANTI NAGAR, SECTOR-10, MIRA ROAD EAST THANE, MAHARASHTRA

**അനുസ്മരണം**

ഫാ. ജെയിംസ് വർഗീസ്,
(സെക്രട്ടറി, ഭിലായ് മിഷൻ)

# മാർ തേവോദോസ്യോസ് : മനുഷ്യ സേവനത്തിന്റെ പ്രതിബിംബം



**ഐ**ൻസ്റ്റീന്റെ പ്രചോദനവും, ശക്തിയുമായിരുന്ന പ്രശസ്ത ശാസ്ത്രജ്ഞരായിരുന്ന ഐസക് ന്യൂട്ടന്റെയും, മാക്സ് വെല്ലിന്റെയും ഛായാ ചിത്രങ്ങൾ അദ്ദേഹത്തിന്റെ വസതിയിലെ ഭിത്തിയിൽ സൂക്ഷിച്ചിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ ജീവിതാന്ത്യത്തോട് അടുത്ത കാലഘട്ടത്തിൽ പ്രസ്തുത ചിത്രങ്ങൾ നീക്കി, തൽ സ്ഥാനത്ത് 'മഹാത്മാഗാന്ധിയുടെയും, ആൽബർട്ട് ഷ്വൈറ്റ്സറുടേയും, ചിത്രങ്ങൾ പ്രതിഷ്ഠിച്ചു. അതിന് അദ്ദേഹം നൽകിയ വിശദീകരണം ഇവിടെ പ്രസക്തമെന്നു ചിന്തിച്ചു കുറിക്കട്ടെ. "ജീവിത വിജയത്തിന്റെ പ്രതിബിംബങ്ങളുടെ സ്ഥാനത്ത് മനുഷ്യ സേവനത്തിന്റെ പ്രതിബിംബങ്ങൾക്കാണ് ഈ കാലഘട്ടത്തിൽ സ്ഥാനം."

സഭയ്ക്കും, സമൂഹത്തിനും സേവനത്തിന്റെ ഒരു പിടി മാതൃകകൾ അവശേഷിപ്പിച്ചിട്ടു ഓട്ടം തികച്ച കർമ്മയോഗിയായ ഭാഗ്യസ്മരണാർഹനായ സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമേനിയുടെ ചിത്രം അനേകരുടെ ഹൃദയങ്ങളിൽ പ്രതിഷ്ഠ നേടിയതിന്റെ പൊരുൾ ഐൻസ്റ്റീന്റെ വാക്കുകളിൽ വ്യക്തമാണ്.

നിരക്ഷരത തീർത്ത തടവറയിൽ നിന്നു അനേകായിരങ്ങൾക്ക് മോചനത്തിന്റെ പുലരി കാണിച്ച ഭാരത ഭാസുരൻ. ഭാരതത്തെ സാക്ഷരതയുടെ ജനസമൂഹമാക്കി മാറ്റാൻ അക്ഷരങ്ങളുടെ നിലവറകൾ തീർത്ത ജ്ഞാനയോഗി. നാം ഒരു ദേശീയ സഭയായി ഉയരണമെന്ന് മലങ്കരസഭാ മക്കളോട് 'നിരന്തരം ആഹ്വാനം ചെയ്തിരുന്ന പ്രവാചക ശബ്ദം നിലച്ചിട്ടു ഈ നവംബർ മാസം 5-ാം തീയതി ഒരു വർഷം തികയുന്നുവെങ്കിലും കബറിലെ നിശബ്ദതയിലും അതിന്റെ അനുരണനങ്ങൾ ഇന്നും നിലക്കാതെ മുഴങ്ങുന്നു. ജീവിതത്തിൽ വിശ്രമിക്കുന്നതിന് സമയം കണ്ടെത്താത്ത യോഗിക്ക് ഭൂമിയിൽ ഒരു വിശ്രമസ്ഥലം. കബറിടത്തിലെ മങ്ങാതെ കത്തുന്ന തിരിനാളത്തിന്റെ വെളിച്ചം എങ്ങും പ്രകാശം പരത്തുന്ന ഒരു ജ്യോതിസ്സായി ബാഹ്യ കേരള മിഷന്റെ പ്രചാരകന്റെ വിശ്രമസ്ഥലം.'

കേൾക്കാൻ വേഗതയും, പറയാൻ സാവധാനതയും പുലർത്തണമെന്ന വേദവാക്യത്തെ അന്വർത്ഥമാക്കി, അബദ്ധജടിലമായ അഭിപ്രായങ്ങൾ തട്ടിവിടാതെ, കരുതലോടും, സൂക്ഷ്മതയോടും വാക്കുകൾ ഉപയോഗിച്ചിരുന്ന തിരുമേനി. ശബ്ദമുഖരിതമായ ഈ ലോകത്ത്, ഒരു സന്യാസിവര്യന്റെ നിസംഗത ജീവിതത്തിൽ ഉടനീളം പാലിച്ചിരുന്നു.

സംവാദങ്ങളിൽ പങ്കെടുത്തിരുന്നില്ലെങ്കിലും, സമകാലിക സമൂഹത്തോട് തന്റെ പ്രവർത്തനങ്ങളിലൂടെ അദ്ദേഹം നിരന്തരം സംവേദിച്ചുകൊണ്ടിരുന്നു. അതിനുദാഹരണമാണ് ഗ്രാമീണ വികസന പ്രവർത്തനങ്ങൾ. തന്റെ ചിത്രങ്ങൾ ആലേഖനം ചെയ്തും, പേരു കൊട്ടിഘോഷിക്കപ്പെട്ടും, മാധ്യമ ശ്രദ്ധ പിടിച്ചു പറ്റണമെന്നു ചിന്തിക്കാതെ, സൂര്യനുദിക്കയും, അസ്തമിക്കയും ചെയ്യുന്നതുപോലെ, നിശബ്ദ സേവനത്തിലൂടെ ക്രിസ്തീയ സേവനത്തിന്റെ മഹത്വം ലോകത്തിനു കാണിച്ചു കൊടുത്ത അദ്ദേഹത്തിന്റെ മിഷൻ ദർശനങ്ങൾ നമ്മുടെ സമൂഹത്തിനു ഉൾക്കൊള്ളുവാൻ കഴിയാതെ പോകുന്നു.

വ്യക്തിപ്രഭാവത്തിന്റെ മഹത്വത്തിൽ പ്രവർത്തിക്കുന്ന ഒരു പ്രസ്ഥാനം തിരുമേനി സ്വപ്നം കണ്ടിരുന്നുവോ എന്നു സംശയമുണ്ട്. സ്വയം പര്യാപ്തമായതും, ദീർഘകാലം നിലനിൽക്കുന്നതുമായ സംരംഭങ്ങളിലായിരുന്നു അദ്ദേഹത്തിന്റെ ദൃഷ്ടി പതിഞ്ഞിരുന്നത്.

ഉയർന്ന സാക്ഷരതാ നിരക്കും, സ്ത്രീ ശാക്തീകരണവും കൊണ്ട് സമ്പന്നമായ കേരള ജനതയ്ക്ക് പരിചിതമല്ലാത്ത ഉത്തര ഭാരതത്തിലെ സാഹചര്യങ്ങൾക്കനുസൃതമായ ഒരു മിഷൻ ശൈലി അദ്ദേഹം രൂപപ്പെടുത്തി.

വീടു വീടാന്തരം കയറി ഇറങ്ങി, വേദപുസ്തകവും, ലഘുലേഖകളും വിതരണം ചെയ്തും, കോർണർ മീറ്റിംഗുകൾ സംഘടിപ്പിച്ചും നിർവ്വഹിക്കപ്പെടുന്ന ഒരു മിഷൻ ശൈലിക്ക് ഉത്തരഭാരതത്തിൽ സാംഗത്യമില്ലെനന്ന് ദീർഘകാലാനുഭവത്തിൽ നിന്നും മനസ്സിലാക്കിയ അദ്ദേഹം, മനുഷ്യന്റെ ജീവന്റെ മഹത്വത്തെ ഉയർത്തുവാനുള്ള ഒരു മിഷൻ ശൈലി രൂപപ്പെടുത്തുകയായിരുന്നു. മനുഷ്യരും, മൃഗവും തമ്മിൽ ജീവിതത്തിൽ അന്തരം കാണാത്ത ഒരു സമൂഹത്തിൽ, ചിലപ്പോൾ മൃഗങ്ങൾക്കു കിട്ടുന്ന പരിഗണന പോലും മനുഷ്യനു ലഭിക്കാതെ പോകുന്ന അവസരങ്ങളിൽ, ദൈവസ്വരൂപമായ മനുഷ്യന്റെ അധഃസ്ഥിതി ദൈവത്തോടുള്ള നിന്ദയായി തന്നെ അദ്ദേഹം കണ്ടു.

ഒരു ദശാബ്ദത്തിനു മുമ്പ് മദ്ധ്യപ്രദേശ് സംസ്ഥാനത്ത് ഹോഷൻബാദ് ജില്ലയിലെ ശിഖനി-മാൽഖാ ബ്ലോക്കിൽ പിറന്നു വീഴുന്ന ശിശുക്കളും, അവർക്കു ജന്മം നൽകിയിരുന്ന അമ്മമാരും ദിവസങ്ങൾക്കോ, മാസങ്ങൾക്കോ അകം ലോകത്തോടു വിടപറയുന്ന ദാരുണമായ അവസ്ഥയിലായിരുന്നു. പ്രായപൂർത്തിയാകുന്നതിനു മുൻപുള്ള വിവാഹം ആരോഗ്യസംബന്ധമായ അജ്ഞത. പകലന്തിയോളം ഉപജീവനത്തിനായുള്ള പോരാട്ടം എന്നീ കാരണങ്ങളാൽ ഹതഭാഗ്യരായ ഈ പെൺകുട്ടികൾ രക്തകുറവും, വിളർച്ചയും ബാധിച്ച് ജീവൻ അപകടത്തിലാകുന്ന അവസ്ഥയിൽ എത്തുന്നു. എന്നാൽ വിരോധാഭാസമെന്നു പറയട്ടെ പൊതുജനാരോഗ്യകേന്ദ്ര (PHC) ങ്ങളിൽ സൂക്ഷിച്ചിരുന്ന ഔഷധങ്ങളും, പോഷക മരുന്നുകളും സമയപരിധി കഴിഞ്ഞ് ആവിശ്യക്കാരില്ലാതെ പുറത്തു കളയുന്നു. ഈ സാഹചര്യത്തിൽ ആണ് ലോകാരോഗ്യ സംഘടന 78% മാതൃ-ശിശു മരണ നിരക്കു രേഖപ്പെടുത്തിയിരുന്ന പ്രദേശത്ത് മക്കോഡിയ മിഷൻ കേന്ദ്രം മാതൃ-ശിശു ക്ഷേമ പദ്ധതി (mist material-infant surrival project)യിലൂടെ ത്വരിത പ്രവർത്തനങ്ങൾ ആവിഷ്കരിച്ചതിന്റെ ഫലമായി മാരണ നിരക്ക് വളരെ താഴ്ന്ന (23%) നിലയിലാക്കുവാൻ കഴിഞ്ഞത് ദൈവസ്നേഹത്തിന്റെ വറ്റാത്ത ഉറവ അദ്ദേഹത്തിൽ നിന്നൊഴികിയിരുന്നതിനുള്ള തെളിവാണ്.

ഗ്രാമീണ സ്ത്രീ-പുരുഷ സ്വയസഹായ സംഘങ്ങളിലൂടെ ലഭിക്കാവുന്ന ദീർഘകാല പ്രയോജനവും, വരുമാനത്തിൽ നിന്നും നിക്ഷേപസ്വരൂപണത്തിനു പരിശീലിപ്പിച്ചും, ഗ്രാമീണരുടെ അന്തസ്സു നിലനിർത്തുന്ന പദ്ധതികൾക്കാണ് തിരുമേനി മുൻതൂക്കം നൽകിയിരുന്നത്. മനഃപരിവർത്തനവും, മനുഷ്യ ജന്മത്തിന്റെ മഹത്വവും കാത്തുസൂക്ഷിക്കാൻ കഴിയാത്ത കേവല മതപരിവർത്തനത്തിന് ക്രിസ്തുവിന്റെ ഉൾക്കാമ്പിൽ ഇടമുണ്ടാവില്ലെന്ന സത്യത്തിൽ അദ്ദേഹം ഉറച്ചു നിന്നു. മന്ദമാരുതന്റെ സാന്നിദ്ധ്യം ചുറ്റും നിറഞ്ഞു നിൽക്കുന്ന വൃക്ഷലതാതികളിലൂടെ അറിയുന്നതുപോലെ സാമൂഹ്യ വ്യതിയാനം സംഭവിച്ച സമൂഹത്തിലൂടെ മാത്രമേ തിരുമേനിയുടെ പ്രവർത്തനങ്ങളെ ഉൾക്കൊള്ളുവാൻ കഴിയൂ എന്നുള്ളത് ഒരു യാഥാർത്ഥ്യമാണ്. കണ്ണടച്ചു തുറക്കുന്നതിനിടയിൽ ഉണ്ടാകുന്ന മാന്ത്രിക മാറ്റമല്ലായിരുന്നു തിരുമേനി ലക്ഷ്യം കണ്ടിരുന്നത്. പുളിമാവ് പിണ്ഡത്തെ മുഴുവനും സാവധാനത്തിൽ രൂപാന്തരപ്പെടുത്തുന്നതു പോലെ നിശബ്ദമായ ഒരു പരിവർത്തനം. ആ ശൈലി ഉൾക്കൊള്ളുവാൻ ഇന്നും എത്ര പേർക്ക് കഴിയുന്നുവെന്ന് സംശയമുണ്ട്.

വിദ്യാഭ്യാസ രംഗത്തേക്കുള്ള കാൽവെയ്പും സംശയ ദൃഷ്ടിയോടെ വീക്ഷിച്ചിരുന്ന ഒരു കാലഘട്ടം ഉണ്ടായിരുന്നു. വാണിജ്യവൽക്കരിക്കപ്പെട്ടു കൊണ്ടിരിക്കുന്ന ഈ രംഗത്ത് ക്രിസ്തീയ സാക്ഷ്യം നിലനിർത്തിയും, മൂല്യങ്ങളിൽ ഉറച്ചും, ആദർശതല്പരതയിൽ ഊന്നിയും സേവനമാണ് ക്രിസ്തീയ സ്ഥാപനങ്ങളുടെ ലക്ഷ്യമെന്ന് ലോകത്തോട് നിശബ്ദമായി ഘോഷിക്കുന്ന വിദ്യാഭ്യാസ സ്ഥാപനങ്ങൾ എക്കാലത്തെയു സമൂഹത്തിന് ഒരു വെല്ലുവിളി തന്നെയാണ്. ഉത്തരഭാരതത്തിലെ വിവിധ സ്ഥലങ്ങളിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്കു മികച്ച അടിത്തറ ഉണ്ടാവുകയും തന്മൂലം സഭയുടെ ക്രിസ്തീയ സാക്ഷ്യം നിർവഹിക്കപ്പെടുവാനും തദ്വാര തദ്ദേശീയ ജനതയെ സേവിക്കുവാനുമുള്ള അവസരം സംജാതമാക്കുകയും ചെയ്തു. മികച്ച പരീക്ഷാഫലവും, മെച്ചപ്പെട്ട സേവന-വേതനവ്യവസ്ഥകളും, മനോഹരങ്ങളായ കെട്ടിട സമുച്ചയങ്ങളും ഇതര സൗകര്യങ്ങളും ഒരുക്കി കൊടുത്തിരിക്കുന്നത് തലവരിപണത്തിന്റേയോ സംഭാവന തുകകളുടെയോ പിൻബലത്തിലല്ല പ്രത്യുത ക്രിസ്തീയ കാര്യവിചാരകത്വത്തിന്റെ സുതാര്യതയുടെ അടിത്തറയിൽ നിന്നു കൊണ്ടുള്ള സേവനമായിട്ടാണ് തിരുമേനി വിദ്യാഭ്യാസ രംഗത്തെ ശ്രദ്ധിച്ചിരുന്നത്.

കടുകുമണിയിൽ നിന്നും വടവൃക്ഷങ്ങളായി മാറിയ സ്ഥാപനങ്ങൾ ലക്ഷ്യമിടുന്നത് നിരക്ഷരതാ നിർമ്മാർജനം തന്നെ. സ്വയം നില നിൽക്കാൻ കഴിയുന്നതു കൈതാങ്ങൽ നൽകി വളർത്തപ്പെടുന്ന സ്ഥാപനം



ടി. എ. ജോയ്, മുംബൈ

## മാർ തേവോദോസ്യോസ്

# ധർമ്മാശുപത്രിയിൽ

എളിമയാർന്ന ജീവിതശൈലിയുടെ ഉടമയായ മാർ തേവോദോസ്യോസ് തിരുമേനി മസ്ക്കറ്റിൽ വച്ചു 2007 നവംബർ അഞ്ചിന് ഇഹലോകം വെടിഞ്ഞപ്പോൾ 84–ാം വയസ്സിലേക്കു കാലൂന്നികഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ 60 വയസ്സുമുതൽ 83 വരെയുള്ള കാലയളവിനാലണ് സഭയ്ക്കുവേണ്ടി വലിയ മുതൽക്കൂട്ടും, ഉത്തരേന്ത്യ മിഷന്റെ വികസനത്തിന്റെ ഭൂരിഭാഗവും നേടിയെടുത്തത്. തിരുമേനിയെക്കുറിച്ചു ഓർമ്മിക്കുമ്പോൾ ഉത്തരേന്ത്യൻ മിഷന്റെ നാന്ദികുറിച്ച ദിവംഗതനായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായേയും, അന്ന് ഫാ. പുന്നൂസ് ആയിരുന്ന തിരുമേനിയെ മിഷൻ പ്രവർത്തനത്തിലേക്ക് ആനയിച്ച ഇന്നത്തെ മാർ ഒസ്താത്തിയോസ് തിരുമേനിയെയും നന്ദിയോടുകൂടി അനുസ്മരിക്കേണ്ടിയിരിക്കുന്നു. ഇത്ര പ്രഭാവശാലിയായ ഈ പുരോഹിതനെ അന്നും അധികമാരും അറിയാത്ത വ്യക്തിത്വത്തെ, "കച്ചിക്കൂമ്പാരത്തിൽ ഒരു സൂചി" എന്നവണ്ണം, അവർ കണ്ടെടുത്തു കരം പിടിച്ചു കർമ്മഭൂമിയിലേക്ക് ആനയിച്ചു എന്നത് വിസ്മരിക്കത്തക്കതല്ല. 1972–ൽ ഭിലായ് മിഷൻ ഏറ്റെടുത്ത ഫാ. പുന്നൂസ് 1976–ൽ സ്തേഫാനോസ് മാർ തേവോദോസിയോസ് ആയി മേല്പട്ട സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു. ഭിലായിലെത്തിയ നാൾ മുതൽ സ്വന്തം നിലനില്പിനുമുള്ള ഭക്ഷണ സാധനങ്ങൾ മിഷന്റെ സ്ഥലത്തു കൃഷി ചെയ്തു ഉല്പാദിപ്പിച്ചു. കപ്പത്തണ്ട് പാത്താമുട്ടത്തു നിന്ന് ചെറിയ തുണ്ടുകളായി കെട്ടി താൻ യാത്ര ചെയ്യുന്ന രണ്ടാം ക്ലാസ്സ് കമ്പാർട്ടുമെന്റിൽ കൊണ്ടുപോയി ഭിലായിൽ കൃഷി ചെയ്തു വളർത്തി വികസിപ്പിച്ചു. ഇന്ന് ഭിലായിലെ മാർക്കറ്റിൽ ഏവർക്കും നാടൻ ഭാഷയിൽ "കപ്പ" പ്രസിദ്ധമാണ്. തിരുമേനിയുടെ കാർഷികോല്പന്നങ്ങൾ ആ നാട്ടുകാർക്ക് എല്ലാം പ്രിയങ്കരമാണ്. കൂടുതലുള്ള ഉല്പന്നങ്ങൾ വിപണിയിൽ വിറ്റു മറ്റു പലവ്യഞ്ജനങ്ങൾ മിഷന്റെ അന്തേവാസികൾക്കു വേണ്ടി വാങ്ങിയാണ് മിഷൻ സെന്ററിന്റെ ആവശ്യങ്ങൾ മിത്മായി പൂർത്തീകരിച്ചിരുന്നത്.

ഇന്നത്തെ നാഗ്പൂർ സെമിനാരി ആദ്യം തുടങ്ങിയത് ഭിലായ് മിഷൻ സെന്ററിൽ ആയിരുന്നല്ലോ, ആ കാലയളവിൽ ഈ ലേഖകനും, കുടുംബവും ഉൾപ്പെടെ ഞങ്ങൾ ഏഴു പേർ തിരുമേനിയോടൊത്ത് ചില ദിവസങ്ങൾ ആശ്രമത്തിൽ കഴിയാൻ ബോംബെയിൽ എത്തി. രാത്രി രണ്ടു മണിയോടെയാണ് ഞങ്ങൾ ആശ്രമത്തിൽ എത്തിയത്. നല്ല തണുപ്പുള്ള നവംബർ മാസത്തിൽ ആശ്രമത്തിൽ എത്തിയപ്പോൾ പിതാവ് കമ്പിളി ഉടുപ്പും ഷോളുമൊക്കെയിട്ട് ഞങ്ങളെ കാണുവാൻ മിഷന്റെ വരാന്തയിൽ നിന്നിരുന്നു. യാത്രയെക്കുറിച്ചൊക്കെ ചോദിച്ചിട്ട് "ക്ഷീണിച്ചുവന്ന നിങ്ങൾക്ക് അല്പം ചൂടും ഉൻമേഷവും പകരാൻ ഞാൻ അല്പം കാപ്പിയിടാം" എന്നു പറഞ്ഞിട്ട് തനിയെ ഇലക്ട്രിക് കെറ്റിലിൽ വെള്ളം തിളപ്പിച്ചു കാപ്പിയിട്ട്-ബിസ്ക്കറ്റുമായി പകർന്നുതന്ന പൈതൃക സ്നേഹം കണ്ണീരോടെ

പിന്നീട് ഗ്രാമീണ സാക്ഷരതക്കുള്ള ശ്രോതസ്സായി തീരണം എന്നുള്ളതാണ് ഇതിനൊക്കെ തുടക്കം കുറിക്കാൻ അദ്ദേഹത്തിന് പ്രചോദനമായി തീർന്നിട്ടുള്ളത്. അതു കൊണ്ടു തന്നെ സ്ഥാപനത്തിന്റെ പ്രൗഢിയിലല്ല സ്ഥാപകന്റെ ആദർശങ്ങളുടെ പ്രൗഢിയിലാണ് ദാരിദ്ര്യത്തിൽ പടുത്തുയർത്തിയ ഈ സ്ഥാപനങ്ങൾ കമ്പോള വൽക്കരിക്കപ്പെടാതെ നൽകുന്നതിന്റെ പിന്നിലെ ശക്തി.

എല്ലാത്തിന്റെയും ഉടമയും, സ്ഥാപകനും ആയിരിക്കുമ്പോഴും ഒരു കാര്യസ്ഥന്റെ സൂക്ഷ്മതയോടെ സമ്പത്തു വ്യയം ചെയ്യുന്നതിൽ ശ്രദ്ധിച്ചിരുന്നു. സ്വകാര്യ സുഖങ്ങൾക്കും, വ്യക്തിപരമായ പ്രൗഢിക്കും വേണ്ടി പൊതുസമ്പത്തിനെ ദുർവിനിയോഗം ചെയ്യുന്നത് കടുത്ത പാപമായി കരുതിയതുകൊണ്ടാവാം തിരുമേനിയുടെ അന്ത്യകല്പനയിൽ പിൻതലമുറയെ ആ കാര്യം വ്യക്തമായി ഓർമ്മപ്പെടുത്തിയിരിക്കുന്നത്. ഒരു വലിയ നിയോഗം തന്നിലർപ്പിച്ച യജമാനനായ ക്രിസ്തുവിനെ പ്രീതിപ്പെടുത്താനുള്ള ഓട്ടമായിരുന്നു അദ്ദേഹത്തിന്റേത്.

വിശ്വപ്രസിദ്ധ സാഹിത്യകാരൻ Rudyard kipling, മോൺട്രിയായിലെ മാക്ഗിൽ യൂണിവേഴ്സിറ്റിയിലെ ഒരു അക്കാദമിക് സെഷന്റെ ആരംഭത്തിൽ ശ്രദ്ധേയമായ ഒരു സന്ദേശം അവരെ ഉദ്ബോധിപ്പിച്ചു. "നിങ്ങളുടെ ജീവിതലക്ഷ്യം ധനസമ്പാദനമോ, സ്ഥാനലബ്ദിയോ, പ്രശസ്തിയോ ആകരുത്. ഇതിനൊന്നിനും യാതൊരു വിലയും കല്പിക്കാത്ത ഒരാളെ നിങ്ങൾ ഒരു ദിവസം കണ്ടു മുട്ടേണ്ടി വരും. അന്നു നിങ്ങൾ അറിയും നിങ്ങൾ എത്ര ദരിദ്രരാണെന്ന്."

സ്വന്തം ആക്കുവാൻ ഇപ്രകാരം ഒന്നുമില്ലായിരുന്നതു കൊണ്ടാവാം, വിൽപത്രത്തിന്റെ അകമ്പടിയില്ലാതെ സകലതും സഭക്കായി അവശേഷിപ്പിച്ച്, ദൈവസന്നിധിയിൽ സമ്പന്നനായി നിൽക്കുവാൻ വിശ്വസ്തനായി അദ്ദേഹം യജമാനന്റെ അടുക്കലേക്ക് പോയിരിക്കുന്നത്. ■

അല്ലാതെ ഓർക്കാൻ കഴിയുന്നില്ല. പിറ്റേന്ന് പ്രഭാതഭക്ഷണത്തിന് ബെല്ല ടിച്ചപ്പോൾ ഞങ്ങളും ഹോളിൽ ചെന്നു, തിരുമേനി മേശയുടെ തല യ്ക്കൽ ഇരുന്നു-മറ്റ് അച്ചൻമാരും, ഞങ്ങളും-ആ മേശയോടു ചേർന്നിരു ന്നു. ഇഡ്ഡലി ആയിരുനനു ഭക്ഷണ സാധനം. ശരിയായ ഒരു കുശിനിക്കാ രൻ അന്നുണ്ടായിരുന്നില്ല. അന്തേവാ സികളും, പുറത്തുനിന്നും വരുന്ന ചിലരും ചേർന്നാണ് ഭക്ഷണം പാകം ചെയ്തിരുന്നത്. കല്ലിച്ച ഇഡ്ഡലി, കൂട്ടു വാനുള്ള ചമ്മന്തി എന്തോ പീരയും, വെള്ളവും വേറെ ആയി, പച്ചനിറത്തി ലുള്ള ഒരു മിക്സ് യാതൊരു ഭാവ വ്യത്യാസവുമെന്യേ തിരുമേനി അതു കഴിക്കുന്നതു കണ്ടപ്പോൾ, ഞങ്ങളും ചേർന്നു. പിന്നീടു ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു. "അവരുടെ കഴി വിനും, അറിവിനും ഒത്തു അവർ പാകം ചെയ്യുന്നു ഞാൻ കഴിക്കുന്നു", ഉച്ചഭക്ഷണം കുഴപ്പമില്ലാത്തതായിരു ന്നു. വൈകിട്ടു വീണ്ടും, ഉച്ചക്ക് ഉണ്ടാ യിരുന്ന ചെറുപയറു തോരനും, മോരും, ബാക്കിയുണ്ടായിരുന്ന നല്ല ഉണക്കച്ചപ്പാത്തിയും-ചോറും തിരു മേനി പ്രമേഹരോഗി ആയതിനാൽ ചോറു കഴിക്കൽ കുറവായിരുന്നു. അദ്ദേഹം ഉണക്കച്ചപ്പാത്തിയിൽ മോരു ഒഴിച്ച് അത് കുതിർത്ത് ചെറുപയറു തോരനുമായി കഴിക്കുന്നതു കണ്ട പ്പോൾ ഞങ്ങളുടെ കണ്ണുകൾ നിറ ഞ്ഞു. തന്റെ ഭക്ഷണ കാര്യത്തിലോ ആരോഗ്യ കാരണങ്ങളിലോ തിരുമേനി പ്രത്യേക ശ്രദ്ധ കാണിച്ചിരുന്നില്ല. അതിന്റെ പരിണിത ഫലങ്ങളായി ജീവനെത്തന്നെ വെല്ലുവിളിക്കുന്ന ചില സംഭവപരമ്പരകളിലൂടെ തിരു മേനി തന്റെ ഷഷ്ടിപൂർത്തി നാളുക ളിൽ കടന്നുപോകേണ്ടി വന്നത് അധി കമാരും അറിഞ്ഞിട്ടില്ല.

കാലങ്ങളായി താൻ കൊണ്ടുനട ന്നിരുന്ന, പൗലൂസ് അപ്പോസ്തോ ലന്റെ ഭാഷയിൽ "തന്റെ ശരീരത്തെ കുത്തുന്ന ഒരു ശൂലം" ഉണ്ടായിരുന്നു, കിഡ്നി സ്റ്റോണിന്റെ അതിവേദനയും, അസ്വാസ്ഥ്യവും ഉണ്ടാകുമ്പോൾ ഡോക്ടർമാർ കൊടുക്കുന്ന മരുന്നുക ളിൽ ശാന്തി കണ്ടെത്തി തന്റെ പ്രവർത്തന രംഗത്തുനിന്ന് മാറി നിൽക്കാൻ വിസമ്മതിച്ച് അദ്ദേഹം "ആ ശൂലം"കാലങ്ങളോളം പേറി നട ന്നു. എല്ലാ വർഷവും തന്റെ ഇടവക കൾ ഒരു പ്രാവശ്യം സന്ദർശിക്കാൻ അദ്ദേഹം ശ്രദ്ധ പതിപ്പിച്ചിരുന്നു. അങ്ങനെ ഒരു യാത്രാവേളയിൽ തിരു മേനിയുടെ കിഡ്നി സ്റ്റോണിന്റെ പീഢനം വർദ്ധിച്ചപ്പോൾ വിവരം ഞങ്ങളോടു പറഞ്ഞു. ആ കാലങ്ങ ളിൽ ബോംബെ J.J. Hospital-ൽ (Govt. Hospital) സീനിയർ സിസ്റ്റർ ആയി ജോലി ചെയ്തിരുന്ന മേരിക്കുട്ടി വർഗ്ഗീസ്, അവിടത്തന്നെ ഓണററിയായി സേവനം ചെയ്തിരുന്ന Dr. Chibber-റെ കണ്ടു വിവരം പറഞ്ഞു, വേണ്ട ടെസ്റ്റുകൾ എല്ലാം ചെയ്തപ്പോൾ മന സ്സിലായി കിഡ്നിക്കുള്ളിൽ പവിഴപ്പു റ്റുപോലെ വളർന്നുനിൽക്കുന്ന Stone -ന് 3 സെ. മീ. നീളവും- കൂടാതെ ശിഖരങ്ങളുമുണ്ടെന്ന്, ഡോക്ടർ തിരു മനിയെ നോക്കിപ്പറഞ്ഞു, You are carrying precious stones with you in good stock. എന്നിട്ടു പറഞ്ഞു "ഇനിയും ഇതു വെച്ചുകൊണ്ടിരു ന്നാൽ malignant ആകും അതു പൊട്ടും, ആ സമയത്ത് പിന്നെ ഒന്നും ചെയ്യാൻ കഴിയാതെ വരും. രണ്ട് വഴി കൾ ഉണ്ട് ഒന്ന് open Surgery, അല്ല ങ്കിൽ Ultra sound Powering ഏതു വേണമെന്ന് തീരുമാനിച്ച് അറിയി ക്കുക" open surgery തിരുമേനി തീരു മാനിച്ചു.

ആ പ്രാവശ്യത്തെ കുവൈറ്റ് സന്ദർശനം കഴിഞ്ഞ് മടങ്ങിയെത്തിയ തിരുമേനി ചികിത്സയ്ക്കായി വേണ്ടി Dr. chibber പ്രവർത്തിച്ചിരുന്ന ആശു പത്രിയിൽ പ്രവേശിക്കപ്പെട്ടു. നിശ്ചയി ച്ചതുപോലെ ultra sonic operation നടത്തി. ഒരാഴ്ചക്കുശേഷം എല്ലാം ഭിംഗിയായി തീർന്നു എന്ന് പ്രത്യാശി ച്ചു. ആ ആഴ്ചയിൽ, ഞയറാഴ്ച മുളണ്ട് സെന്റ് ജോർജ് പള്ളിയിൽ വി. ബലി അർപ്പിച്ചു. തിരിച്ചു വീട്ടിലെ ത്തി. അല്പം വിശ്രമിച്ച് ഭക്ഷണവും കഴിച്ചു അന്നത്തെ ട്രെയിനിൽ ഭിലാ യിലേക്കു പോകാൻ ഒരുങ്ങി. പെട്ടെന്ന് മൂത്രവിസർജ്ജനത്തിന് പോയി, തിരി ച്ചുവന്ന തിരുമേനിയുടെ മുഖഭാവം മാറി.

"മൂത്രത്തിൽ രക്തം കാണുന്നു" എന്ന് പറഞ്ഞു. അല്പം കഴിഞ്ഞ് വീണ്ടും ടോയിലെറ്റിൽ പോയി വന്ന തിരുമേനി പറഞ്ഞു-"ഇപ്പോൾ രക്തം മാത്രമാണ് പോകുന്നത്". എല്ലാവരും പരിഭ്രാന്തിയിൽ ആയി. ഡോക്ടറെ വിവരം അറിയിച്ചു. അദ്ദേഹം പറഞ്ഞു വേഗം ജെ.ജെ. ഹോസ്പിറ്റലിൽ കൊണ്ടു വരിക ഞാൻ അവിടെ എത്തിക്കൊള്ളാം. ജെ.ജെ.യിൽ ഒരു രോഗിയായി രജിസ്റ്റർ ചെയ്തു. കേസ് ഫയൽ ഒക്കെ ഉണ്ടാക്കി. മുൻപറഞ്ഞ സിസ്റ്ററിന്റെ സഹായത്തോടെ ജനറൽ വാർഡിന്റെ ഒരു സൈഡ് റൂമിൽ അല്പം മറയുള്ളിടത്തു ഹോസ്പിറ്റ ലിന്റെ ഡ്രസ്സ് ഇട്ടു കിടത്തി. അന്നു മുതൽ പിന്നീടുള്ള ദിവസങ്ങൾ വിധിനിർണ്ണായകമായി മാറ്റപ്പെട്ടു. ജെ. ജെ. യുടെ Urology ഡിപ്പാർട്ടുമെന്റി ലുള്ള സകല വിദഗ്ധന്മാരും പലവി ധത്തിൽ പരിശോധിച്ചു, മനസ്സിലാക്കി. കിഡ്നിയുടെ ഉള്ളിൽ താങ്ങി നിന്നി രുന്ന ഒരു ചെറിയ സിരയ്ക്കു ഉല ച്ചിൽ തട്ടി-അതു പൊട്ടി രക്തം ഊറി വരുന്നത് അതിലൂടെയാണ്. അത് കിഡ്നിയിൽ നിറയുമ്പോൾ തിരുമേനി അതിഭയങ്കര വേദന അനുഭവിച്ചിരു ന്നു. ഒരു ഓപ്പറേഷന് കൂടാതെ ആ മുറികൂട്ടാൻ ആധുനിക രീതിയിൽ ഒരു 'plug in' നടത്താൻ ഡോക്ടർമാർ ശ്രമിച്ചു എങ്കിലും ശ്രമം വിഫലമായി. തിരുമേനി അതിവേദനയാൽ ഭാരപ്പെ ട്ടു. വിവരങ്ങൾ ഒക്കെ പല പ്രമുഖ വ്യക്തികളേയും, പള്ളികളേയും അറി യിച്ചു. എങ്കിലും അധികമാരും മുന്നോ ട്ടുവന്നില്ല. ദിവസങ്ങൾ ഒന്നുരണ്ടു കഴി ഞ്ഞു. കാര്യങ്ങൾ ഗ്രഹിച്ച ചില N.G.O. മാർ ജെ.ജെ. യുടെ Dean-നെക്കണ്ടു ഈ വ്യക്തി ഒരു Dignitary-യാണ് കൂടുതൽ ശ്രദ്ധ ആവശ്യമാണെന്നും അദ്ദേഹത്തിന്റെ ഇപ്പോഴത്തെ നില അനുസരിച്ച് എന്തും സംഭവിക്കാൻ സാദ്ധ്യതയുണ്ട് എന്നറിയിച്ചു. അതനുസരിച്ച് ബോംബെയിൽ ഏറ്റവും പ്രസിദ്ധനാ യിരുന്ന ഡോ. കമ്മത്തുമായവർ ചർച്ച ചെയ്ത് oepend surgery-ക്ക് തീരു മാനമെടുത്തു. രക്തധമനി തകർന്ന കിഡ്നി മാറ്റുവാൻ നിശ്ചയിച്ചു. വേറെ ഒരു മാർഗവുമില്ല ഒരു കിഡ്നികൊണ്ട് ജീവിക്കാൻ സാധിക്കും എന്നൊക്കെ തിരുമേനിയേയും ഞങ്ങളേയും പറഞ്ഞു മനസ്സിലാക്കി. പെട്ടെന്ന് ആവശ്യമായ രക്തദാനത്തിന് മുള ണ്ടിൽ നിന്നും പലരും മുന്നോട്ടു

വന്നത് കൃതജ്ഞതയോടെ സ്മരിക്കുന്നു. അങ്ങനെ ഒരു കിഡ്നിയുമായിട്ടാണ് പിന്നീടുള്ള 23 വർഷക്കാലം തിരുമേനി ജീവിച്ചത്. അന്ന് ഡോക്ടർമാർ കൊടുത്ത ഉപദേശത്തിൽ വിശ്രമം ഒഴിച്ചു ചിലതൊക്കെ തിരുമേനി പാലിച്ചു. വിശ്രമമില്ലാത്ത യാത്രയിൽ, പ്രമേഹ രോഗിയുടെ പ്രശ്നം നിറഞ്ഞ കിഡ്നി എത്രമാത്രം തിരുമേനി ശ്രദ്ധിച്ചു എന്നറിയില്ല. പക്ഷെ ദൈവം തമ്പുരാൻ നിശ്ചയിച്ചിരുന്ന കാലം വരെ ഭംഗിയായി ആ യന്ത്രം പ്രവർത്തിച്ചിരുന്നു എന്നു കാണാം.

ഒരു മാസത്തെ ആശുപത്രി വാസം കൊണ്ടു മടുത്ത തിരുമേനി വീട്ടിലേക്കു മാറ്റപ്പെട്ടു. ആ സമയത്തിനുള്ളിൽ പുറം കരിഞ്ഞ മുറിവിന്റെ കുത്തിക്കെട്ടുകൾ മാറ്റപ്പെട്ടു. എന്നാൽ അകമെ ആ മുറിവ് കരിഞ്ഞില്ലായിരുന്നു. ആ മുറിവിൽ കൂടി വീണ്ടും രക്തവും, വെള്ളവും ഊറാൻ തുടങ്ങി. വീണ്ടും സംഗതികൾ പരുങ്ങലിലായി. മുറികൂടാത്ത മുറിവ് പ്രമേഹത്തിന്റെ പ്രതീകമാണെന്ന ഡോക്ടർ പറഞ്ഞു. വീണ്ടും ആ മുറിവ് തുറന്നു. മൃതമായ കോശങ്ങൾ നീക്കം ചെയ്തു അരിച്ചാക്ക് കുത്തിക്കെട്ടുന്ന രീതിയിൽ വലിച്ചുമുറുക്കിക്കെട്ടിയത് ഓർത്താൽ ഇന്നും ഭയം തോന്നും. അതെല്ലാം തിരുമേനി സമാധാനത്തോടെ സാവകാശം സഹിച്ചു. അങ്ങനെ ആ മുറിവ് ഒരുമിച്ചു കൂടിയെങ്കിലും, വർഷങ്ങളോളം അതിന്റെ കുത്തിക്കെട്ടിന്റെ ഒരു ഓട്ടയിലൂടെ വെള്ളം വന്നുകൊണ്ടിരുന്നു. പില്ക്കാലത്തു അമേരിക്ക സന്ദർശിച്ച കാലയളവിൽ നമ്മുടെ സഭാംഗമായ ഒരു ഡോക്ടർ ആണ് അതു സൗഖ്യമാക്കിയത്.

ശാന്ത സ്വഭാവക്കാരനും, പരിഭവമില്ലാത്തവനുമായ തിരുമേനി, പലപ്പോഴും, പലരാലും കൂദാശകൾക്കും, വിവാഹങ്ങൾക്കുമൊക്കെ ക്ഷണിക്കപ്പെട്ടിരുന്നു. ബോംബെയിൽ എത്തിയ സേഷം കാര്യം കഴിയുമ്പോൾ തിരുമേനി അധികപ്പറ്റായി തരംതാഴ്ത്തപ്പെടുന്ന രീതി പലപ്പോഴും കണ്ട് ഞങ്ങൾ വേദനിച്ചിട്ടുണ്ട്. ഒരിക്കൽ ഒരു പള്ളിക്കൂദാശ കഴിഞ്ഞു നേരത്തെ കമ്മറ്റിക്കാർ നിശ്ചയിച്ചതുപോലെ ഭക്ഷണത്തിനുശേഷം തിരുമേനിയെ ഒരു ഗസ്റ്റുഹൗസിൽ കൊണ്ടാക്കി, വൈകിട്ട് 5 മണിയോടെ ഞങ്ങൾ മുള്ളണ്ടിൽ നിന്നും, തിരുമേനിയെക്കാണാൻ എത്തുന്നതുവരെയും, ഒരു ചായ പോലും കുടിക്കാതെ അദ്ദേഹം അവിടെ കഴിഞ്ഞു. അടുത്തുള്ള വഴിയോര ചായക്കടയിൽ നിന്നും അവരുടെ ഗ്ലാസിൽ ചായയും, ബിസ്ക്കറ്റും വാങ്ങിക്കൊടുത്തത് ഓർമ്മിക്കുന്നു. തിരുമേനിമാരെ ഉത്സവപ്പറമ്പിലെ ആറാട്ടിനെത്തുന്ന ആനയായി കണക്കാക്കുന്ന ഈ പ്രവണത സഭാംഗങ്ങൾ, വിശിഷ്യ പുരോഹിതർ മാറ്റണം അവരെ മാനിക്കാനും, ശുശ്രൂഷിക്കാനും സാധിക്കുകയില്ലെങ്കിൽ, ക്ഷണിക്കാതിരിക്കുന്നതായിരിക്കും ഉത്തമം. അവരുടെ നിരയിൽ പലതും ചെയ്യാൻ പരിമിതിയുള്ളതു മനസ്സിലാക്കി അവരുടെ ആവശ്യങ്ങൾ കരുതുവാൻ സഭാമക്കൾ ശ്രദ്ധ കാണിക്കണം. ■




കുഞ്ഞനുജന്മാരേ കുഞ്ഞനുജത്തിമാരേ,

രാജകുമാരിയെപ്പോലെ സുന്ദരിയായ ഒരു ബാലികയായിരുന്നു കുഞ്ഞുറാണി. കുഞ്ഞാടുകളോടും കുഞ്ഞു കിടാങ്ങളോടുമൊത്ത് തുള്ളിച്ചാടുന്ന ഒരു രസക്കുടുക്ക.

പനിനീർപൂവിന്റെ ഭംഗിയുള്ള പട്ടുടുപ്പാണ് എപ്പോഴും അവൾ അണിയുക. തലയിൽ മനോഹരമായൊരു പുഷ്പകിരീടം സദാ ചൂടിയിരിക്കും. സ്നേഹവും ദയയും അവളുടെ കൊച്ചു ഹൃദയത്തിൽ നിറഞ്ഞു തുളുമ്പിയിരുന്നു. 'സ്നേഹദേവത' എന്ന ഓമനപ്പേരിലാണ് അവൾ അറിയപ്പെട്ടിരുന്നത്. പ്രകൃതിയലുള്ള എല്ലാ സുന്ദര വസ്തുക്കളേയും അവൾ അളവറ്റ് സ്നേഹിച്ചിരുന്നു.

'പൂക്കളും പൂമ്പാറ്റകളും എല്ലാം എന്റെ കൂട്ടുകാരാണ്.' ചിലപ്പോൾ അവൾ തനിച്ചിരുന്നു പറയും. പൂക്കളേയും പൂമ്പാറ്റകളേയും സൃഷ്ടിച്ച ദൈവത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ സ്നേഹവും ഭക്തിയും കൊണ്ട് അവളുടെ കൊച്ചു കണ്ണുകൾ നിറഞ്ഞു തുളുമ്പും. പ്രാർത്ഥനാമുറിയിൽ തനിച്ചിരുന്ന് സ്തോത്രഗാനങ്ങൾ പാടുമ്പോൾ അവൾ അളവറ്റ് ആനന്ദിച്ചിരുന്നു.

അവളുടെ വീടിനടുത്ത് 'തെളിനീർ പുഴ' എന്നു പേരുള്ള മനോഹരമായൊരു പുഴയുണ്ട്. ഒരു ദിവസം അവൾ മാതാപിതാക്കളോടൊത്ത് അൽപ്പം അകലെയുള്ള ഒരു ദേവാലയത്തിൽ പ്രാർത്ഥനയിൽ സംബന്ധിക്കാൻ പോയി. സന്ധ്യാപ്രാർത്ഥന കഴിഞ്ഞ് തെളിനീർപുഴയുടെ തീരത്തുകൂടി അവർ വീട്ടിലേക്കു മടങ്ങുകയായിരുന്നു. പൂനിലാവു തട്ടിത്തിളങ്ങുന്ന പുഴ കണ്ടപ്പോൾ അവളുടെ കൊച്ചു ഹൃദയത്തിൽ ആഹ്ലാദം നിറഞ്ഞു തുളുമ്പി. ആ പഞ്ചാര മണൽത്തിട്ടയിലിരിക്കുന്നത് മാതാപിതാക്കൾക്കും സന്തോഷമായിരുന്നു. അവർ ഒന്നിച്ചിരുന്ന് സ്തോത്രഗാനങ്ങൾ പാടി.

തെളിനീർപ്പുഴയിലേക്കു നോക്കിക്കൊണ്ട് കുഞ്ഞുറാണി അവളുടെ അമ്മയോടു പറഞ്ഞു. 'അമ്മാ....അമ്മാ.... തെളിനീർപുഴ കാണാനെന്തു ഭംഗിയായിരിക്കുന്നു... അമ്മാ'. കുഞ്ഞുറാണിയുടെ വാക്കുകൾ അവളുടെ മാതാവിനെ വളരെ സന്തോഷിപ്പിച്ചു.

'യേശുനാഥൻ വസിക്കുന്ന ഹൃദയവും തെളിനീർപുഴ പോലെ മനോഹരമായിരിക്കും.' അമ്മ പറഞ്ഞു.

'അമ്മാ! എന്റെ ഹൃദയത്തിൽ യേശുനാഥൻ വസിക്കുന്നുണ്ടോ?' കുഞ്ഞുറാണി ചോദിച്ചു.

'തീർച്ചയായും എന്റെ ഓമനകുഞ്ഞേ നിന്റെ ഹൃദയം ലില്ലിപ്പൂപോലെ പരിശുദ്ധമാണ്. വിശുദ്ധിയുള്ള ഹൃദയങ്ങളിൽ യേശുനാഥൻ വസിക്കും.' അമ്മയുടെ മറുപടി അവൾക്ക് വളരെ സന്തോഷം നൽകി.

'പൂനിലാവു തട്ടിത്തിളങ്ങുന്ന തെളിനീർപുഴപോലെ യേശുനാഥൻ വസിക്കുന്ന നിർമ്മല ഹൃദയങ്ങളും മനോഹരമായിത്തീരുന്നു.' അവൾ സ്വയം പറഞ്ഞു. വീട്ടിലെത്തിക്കഴിഞ്ഞിട്ടും അവളുടെ ചിന്ത യേശു നാഥൻ വസിക്കുന്ന ഹൃദയത്തെപ്പറ്റി മാത്രമായിരുന്നു.

ഉറങ്ങാൻ കിടന്നപ്പോൾ മുറിയുടെ ജാലകത്തിലൂടെ ഒരു കൊച്ചു മിന്നാമിനുങ്ങ് തന്റെയടുത്തേക്കു പറന്നു വരുന്നതവൾ കണ്ടു. പൊന്നുപോലെ മിന്നുന്ന ആ മിന്നാമിനുങ്ങിനോട് കുശലം ചോദിക്കാനവൾക്കാഗ്രഹം തോന്നി. അവൾ ചോദിച്ചു. 'കൊച്ചു മിന്നാമിനുങ്ങേ കൊച്ചു മിന്നാമിനുങ്ങേ നിനക്കിത്രയും ശോഭ നൽകിയതാര്?'

'യേശുനാഥൻ... യേശുനാഥൻ' മിന്നാമിനുങ്ങു മറുപടി പറഞ്ഞു. കുഞ്ഞുറാണിക്ക് മിന്നാമിനുങ്ങിന്റെയുത്തരം വളരെയേറെ ഇഷ്ടപ്പെട്ടു.

അന്നു രാത്രിയിൽ അവൾ ധാരാളം മധുരസ്വപ്നങ്ങൾ കണ്ടു. എല്ലാം യേശുനാഥനെക്കുറിച്ചുള്ളതായിരുന്നു. യേശുനാഥന്റെ പൂന്തോട്ടത്തിലൂടെ അനേകം കൊച്ചു കൂട്ടുകാരോടൊത്ത് നടക്കുന്ന സ്വപ്നവും അവൾ കണ്ടു. മനോഹരമായ ഒരു റോസാപ്പൂവ് അവളെ നോക്കി പുഞ്ചിരി തൂകുന്നതു കണ്ടപ്പോൾ അവൾക്കത്ഭുതം തോന്നി. അവൾ റോസാപ്പൂവിനോടു ചോദിച്ചു. 'കൊച്ചു റോസാപ്പൂവേ... കൊച്ചു റോസാപ്പൂവേ നിനക്കിത്രയേറെ ഭംഗി നൽകിയതാരാണ്?'

'യേശുനാഥൻ... യേശുനാഥൻ' റോസാപ്പൂവ് മറുപടി പറഞ്ഞു. പിന്നീട് അവൾ ഒരു മുല്ലപ്പൂവിനെ കണ്ടു. മുല്ലപ്പൂവിന്റെ വെണ്മയാർന്ന പുഞ്ചിരി കണ്ടപ്പോൾ അവൾ ഓടിച്ചെന്ന് ആ പൂവിനു മുത്തം നൽകി.

കുഞ്ഞുറാണി മുല്ലപ്പൂവിനോടു ചോദിച്ചു. കൊച്ചു മുല്ലപ്പൂവേ... മുല്ലപ്പൂവേ നിനക്കിത്ര വെണ്മ നൽകിയതാരാണ്?

'യേശുനാഥൻ.... യേശുനാഥൻ' മുല്ലപ്പൂവ് ആഹ്ലാദത്തോടെ പറഞ്ഞു.

മിന്നാമിനുങ്ങിനു ശോഭയും റോസാപ്പൂവിനു ഭംഗിയും മുല്ലപ്പൂവിനു വെണ്മയും നൽകിയ യേശുനാഥാ, അവിടുന്നു എന്റെ ഹൃദയത്തിൽ വസിക്കേണമേ' കുഞ്ഞുറാണി പ്രാർത്ഥിച്ചു.

പിറ്റേന്നു പ്രഭാതത്തിൽ കുഞ്ഞുറാണി അവളുടെ കൊച്ചു കൂട്ടുകാരെ ഒരു പാട്ടു പാഠിപ്പിച്ചു. ആ പാട്ട് ഇന്നു പല കുട്ടികൾക്കും അറിയാം. അറിഞ്ഞുകൂടാത്ത കുഞ്ഞു കൂട്ടുകാർക്ക് കുഞ്ഞിച്ചായൻ പാടിത്തരാം.'

കൊച്ചുമിന്നാമിനുങ്ങേ.. കൊച്ചുമിന്നാമിനുങ്ങേ...<br>
ഇത്രശോഭ തന്നതാർ?<br>
യേശുനാഥൻ... യേശുനാഥൻ<br>
അവൻ നല്ലവൻ... അവൻ നല്ലവൻ.<br>
കൊച്ചു റോസാപ്പൂവേ... കൊച്ചു റോസാപ്പൂവേ<br>
ഇത്ര ഭംഗി തന്നതാർ?<br>
യേശുനാഥൻ... യേശുനാഥൻ<br>
അവൻ നല്ലവൻ... അവൻ നല്ലവൻ<br>
കൊച്ചു മുല്ലപ്പൂവേ... കൊച്ചുമുല്ലപ്പൂവേ<br>
ഇത്ര വെണ്മതന്നതാർ?<br>
യേശുനാഥൻ.... യേശുനാഥൻ<br>
അവൻ നല്ലവൻ... അവൻ നല്ലവൻ

നന്മനിറഞ്ഞ നവംബറിൽ എല്ലാ നന്മകളും നേർന്നു കൊണ്ട്,

**സ്വന്തം കുഞ്ഞിച്ചായൻ.**

ധ്യാനപംക്തി

# വചന വിചിന്തനം

ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

നവം. 2

**കൂദോശ് ഈത്തോ**

**വി. മത്തായി 16:13 – 23**

"നിങ്ങൾ പ്രപഞ്ചത്തിന്റെ ഉപ്പാകുന്നു" എന്ന് പറയുന്നിടത്ത് നീ പ്രപഞ്ചത്തെ അനുനിമിഷം ശുദ്ധീകരിക്കാൻ കടപ്പെട്ടവനാണ് എന്ന ഉണർത്തു പാട്ടാണാത്. ഉപ്പ് പ്രപഞ്ചത്തിന്റെ ഊർജ്ജ തലങ്ങളെ ശുദ്ധീകരിക്കുന്നതാണ് എന്ന് വരുമ്പോഴാണ് കർത്താവിന്റെ പ്രസ്താവം പ്രസക്തമാകുന്നത്.

ആരാധനാ വർഷത്തിലെ ആരംഭ ഞായറാഴ്ച ശുദ്ധീകരണപ്പെരുന്നാൾ (feast of sanctification) 'കൂദോശ് ഈത്തോ' സഭയുടെ ശുദ്ധീകരണ ദിനമായാണ് അറിയപ്പെടുന്നത്. സഭ ശുദ്ധീകരിക്കപ്പെടേണ്ട ഒരു തീർത്ഥാടനത്തിലേക്കാണ് ആരാധനാ വർഷം വിശ്വാസിയെ ക്ഷണിക്കുന്നത്. അങ്ങനെ തീർത്ഥാടനത്തിന്റെ ആരംഭം വിശുദ്ധിയിൽ വിലയിക്കുന്നതാകണം എന്ന് സഭ നിഷ്കർഷിക്കുകയാണ്. എല്ലാ തീർത്ഥാടനങ്ങൾക്കും വ്രതശുദ്ധിയുടെ, സംയമനത്തിന്റെ അകലം പാലിക്കലിന്റെ ഒരു തലം നിലനിൽക്കുന്നു. വ്രതശുദ്ധിയിൽ ദൈവത്തെ സംവദിക്കുന്നവന് ഇതര സംവേദനങ്ങൾ പാടില്ല എന്നർത്ഥം ദുഷ്ടന്റെ ആലോചന, പാപിയുടെ വഴി, പരിഹാസിയുടെ ഇരിപ്പിടം ഇവയെ നിരാസം ചെയ്ത് യഹോവയുടെ ന്യായപ്രമാണത്തിൽ പൂർണ്ണ സന്തോഷത്തിൽ ലയിക്കുന്നവർ ലക്ഷ്യം പ്രാപിക്കും എന്ന് സാരം. നമ്മെത്തന്നെ ശുദ്ധീകരിച്ച് ദൈവത്തെ സാംശീകരിക്കുവാനുള്ള ഒരുക്കത്തിനായാണ് സഭ ക്ഷണിക്കുന്നത്.

വേദവായനഭാഗത്ത് യേശു തമ്പുരാൻ ശിഷ്യൻമാരോട് ജനം എന്നെ ആര് എന്ന് പറയുന്നു നിങ്ങൾ എന്നെ ആര് എന്ന് പറയുന്നു എന്ന ചോദ്യങ്ങൾ ഉന്നയിക്കുകയാണ്. ജനം തന്നെ അവരുടെ മുൻ പരിചയങ്ങളിൽ നിന്ന് മാത്രം മനസ്സിലാക്കുന്നിടത്ത് പത്രോസ് യേശു ജീവനുള്ള ദൈവത്തിന്റെ പുത്രനായി തിരിച്ചറിയുന്നു. യേശു തന്റെ പീഢാനുഭവങ്ങളെപ്പറ്റി ശിഷ്യൻമാരോട് സംഭാഷണം ചെയ്യുമ്പോൾ മശിഹായെ ഉൾക്കൊണ്ടവനായ പത്രോസ് ഉൾക്കാഴ്ചയില്ലാത്തത് പോലെ പെരുമാറുന്നു. യേശു പത്രോസിനെ ശാസിക്കുകയും തന്റെ യഥാർത്ഥമായ മാർഗ്ഗം എന്താണെന്ന് വെളിപ്പെടുത്തുകയും ചെയ്യുന്നു.



കഴിഞ്ഞ ഒരു വർഷക്കാലം 'മലങ്കരസഭ' മാസികയിൽ ധ്യാനപംക്തി എഴുതിയിരുന്നത് ഏവർക്കും പ്രീയങ്കരനായ ബഹു. റ്റി. ജെ. ജോഷ്വാ അച്ചനാണ്. മനുഷ്യ ഹൃദയങ്ങളുടെ ഉള്ളിൽ പ്രവേശിച്ച് അനുതാപത്തിന്റെയും ആത്മീയ ആനന്ദത്തിന്റെയും വിത്തുകൾ വിതറിയ വന്ദ്യ അച്ചനോടുള്ള നന്ദിയും സ്നേഹബഹുമാനങ്ങളും മാന്യവായനക്കാർക്കു വേണ്ടി അറിയിക്കുന്നു. അടുത്ത ലക്കം മുതൽ ഫാ. ഷാലു ലൂക്കോസ് തിരുമംഗലം ആണ് ധ്യാനപംക്തി എഴുതുന്നത്. വേറിട്ട ചിന്തകളെ വായനക്കാരുമായി പങ്കുവയ്ക്കുവാൻ പുതിയ തലമുറയുടെ പ്രതിനിധിയായ ബഹു. അച്ചന് കഴിയട്ടെ എന്ന് ആശംസിക്കുന്നു. – **പത്രാധിപർ.**

**1) സഭയുടെ സമഗ്ര ശുദ്ധീകരണം**

സഭയുടെ ആദ്ധ്യാത്മീക പരിസ്ഥിതി തന്നെ സമഗ്ര ശുദ്ധീകരണത്തിന്റേതാണ്. "നിർമ്മല ഹൃദയം സൃഷ്ടിച്ച് സ്ഥിരാത്മാവിൽ എന്നെ പുതുക്കണമേ" എന്ന ദാവീദിന്റെ പ്രാർത്ഥന മുതൽ "ഈ വിശുദ്ധതകൾ വിശുദ്ധിയുള്ള

വർക്കും വെടിപ്പുള്ളവർക്കും നൽകപ്പെടുന്നു" എന്ന പ്രഘോഷം വരെ സമഗ്ര ശുദ്ധീകരണത്തെ സാധൂകരിക്കുന്നതാണ്. ഇവിടെ അന്യവത്ക്കരിക്കുന്നതിന്റേയോ പാർശ്വവത്കരിക്കുന്നതിന്റെയോ ഒരു ഭാഷയല്ല. ഓരോരുത്തരും വിശുദ്ധിയിലേക്ക് ക്രമാനുഗതമായി വളരണം എന്ന ഓർമ്മപ്പെടുത്തലാണ്. വ്യക്തി വിശുദ്ധനായി വിശുദ്ധന്മാരുടെ കൂട്ടായ്മയിലൂടെ സഭ വിശുദ്ധിയിൽ നിലനിൽക്കുമ്പോഴാണ് സഭയും സമഗ്ര ശുദ്ധീകരണത്തിലേക്ക് വരുന്നത് അവിടെ അശുദ്ധിയുടെ അൽപ്പം അംശം കൂടെയില്ല. 'സ്വർഗ്ഗസ്ഥ പിതാവേ മാനസസുദ്ധി വരുത്തണമേ ദൈവസുതാ ആത്മാവിന് വിശുദ്ധി വരുത്തണമേ പരിശുദ്ധാത്മാവേ ദേഹമശേഷം കൃപയാൽ പരിപാവനമാക്കണമേ വ്യക്തി പരമായ വിശുദ്ധിയുടെ മർമ്മമാണതിനുള്ളത്. വ്യക്തി വിശുദ്ധീകരിക്കപ്പെട്ട സഭാതലത്തിൽ, പ്രാപഞ്ചിക തലത്തിൽ, വിശുദ്ധീകരിക്കേണ്ടതും വിശുദ്ധി നിലനിർത്തേണ്ടവനുമാണ്.' "നിങ്ങൾ പ്രപഞ്ചത്തിന്റെ ഉപ്പാകുന്നു" എന്ന് പറയുന്നിടത്ത് നീ പ്രപഞ്ചത്തെ അനുനിമിഷം ശുദ്ധീകരിക്കാൻ കടപ്പെട്ടവനാണ് എന്ന ഉണർത്തു പാട്ടാണാത്. ഉപ്പ് പ്രപഞ്ചത്തിന്റെ ഊർജ്ജ തലങ്ങളെ ശുദ്ധീകരിക്കുന്നതാണ് എന്ന് വരുമ്പോഴാണ് കർത്താവിന്റെ പ്രസ്താവം പ്രസക്തമാകുന്നത്. "ഞാൻ വെളിച്ചമാണ് നിങ്ങളും വെളിച്ചമാകണം" എന്നാൽ ദൈവത്തിന്റെ വിശുദ്ധീകരണ കർമ്മത്തിൽ നമുക്കും പങ്കാളിത്തം അനുവദിച്ച് തരുകയാണ്. ജീവജലം ഈ വിശുദ്ധീകരണത്തിന്റെ സ്നാന സാധ്യതയാണ്. തിരുശരീരരക്തങ്ങൾ ഈ വിശുദ്ധീകരണത്തിന്റെ ഉത്ഥാന സാധ്യതയുമാണ്. ജലത്തിന്റെ വാഴ്ത്തലുകളും, കുരുത്തോല വാഴ്വും ഒക്കെ പ്രപഞ്ച വിശുദ്ധീകരണവുമായി ബന്ധപ്പെട്ട് നിൽക്കുന്നതാണ്. ആത്മ ശരീര മനസ്സുകളുടെ വെടിപ്പിൽ സ്വർഗ്ഗസ്ഥനായ പിതാവേ എന്ന് പ്രാർത്ഥിക്കുന്നു എന്ന ആഹ്വാനം തന്നെ സഭയുടെ സമഗ്ര ശുദ്ധീകരണത്തിലേക്കുള്ള വാതായനം ആണ് തുറക്കപ്പെടുന്നത്.

**2) സാക്ഷ്യപ്പെടുത്തലിന്റെ സുതാര്യത**

വികലമായ ധാരണകൾ ഉള്ളിടത്ത് സൂക്ഷ്മമോ സുതാര്യമോ ആയ ഒരു യേശു ബന്ധം ഉണ്ടാകുന്നില്ല. യഹൂദ ജനത്തിന് യേശു യോഹന്നാനോ, ഏലിയാവോ, യിരമ്യാവോ എന്നൊക്കെയുള്ള അവരവരുടെ അനുഭവതലങ്ങളിൽ മാത്രം ഒതുങ്ങി നിൽക്കുന്ന ഒരവതാര സാധ്യതയാണ്. അവർക്ക് പരിചിതമല്ലാത്ത ഒരു മശിഹായെ അവർക്ക് വേണ്ട. അവനവന്റെ ഇന്ദ്രിയ ബോധത്തെ അതിജീവിക്കുന്ന ചിന്തകൾ രൂപപ്പെടുന്നില്ല. ഇവിടെയാണ് നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാണ് എന്ന പ്രഖ്യാപനത്തിന് കർത്താവ് പത്രോസേ "ഇന്ദ്രിയങ്ങളല്ല (ജഢരക്തങ്ങളല്ല) സ്വർഗ്ഗസ്ഥനായ പിതാവാണ് നിനക്ക് ഇത് വെളിപ്പെടുത്തിയത് എന്ന് പറയുന്നത്. ജഢരക്തങ്ങളിൽ ബന്ധിതമാകാത്ത ഒരു അതീന്ദ്രിയ വെളിപ്പെടലിന്റെ സാധ്യതയാണ് പത്രോസിന് കരഗതമാകുന്നത്. യേശു ബന്ധത്തിന്റെ സൂക്ഷ്മതയിൽ പത്രോസിന് ലഭിക്കുന്ന ആത്മ വെളിപാടാണത്. ഭൗതീക ലോകത്തിന്റെ സംബന്ധങ്ങളിൽ നിന്ന് രൂപപ്പെടുന്ന ആത്മീയ അവബോധം വികലമാണ് യഥാർത്ഥ സത്യത്തെ ക്രിസ്താനുഭവത്തെ നമ്മുടെ പരിമിതികളിൽ കുടുക്കിയിടുന്നതാണ്. തന്റെ സാദൃശ്യത്തിലേക്ക് നമ്മൾ വളരാനാണ് നമ്മുടെ സാദൃശ്യം അവൻ പ്രാപിച്ചത്. അല്ലാതെ നമുക്ക് പരിമിതപ്പെടുത്തിനിയന്താവായിത്തീരുവാനല്ല. നസറായനായ യേശുവിനെ ജീവനുള്ള ദൈവത്തിന്റെ പുത്രനായി തിരിച്ചറിയുന്നതും പ്രഖ്യാപിക്കുകയും ചെയ്യുമ്പോഴാണ് സുതാര്യമായ യേശുബന്ധവും സാക്ഷ്യപ്പെടുത്തലും ഉണ്ടാവുക.

**3. സ്വർഗ്ഗത്തിന്റെ താക്കോൽ സ്വാതന്ത്ര്യം**

ക്രിസ്തു, സ്വാതന്ത്ര്യത്തിന്റെ പൂർണ്ണതയിലേക്ക് പത്രോസിനെ ആനയിക്കുകയാണ്. അതുകൊണ്ടാണ് പത്രോസെ നീ പാറയാകുന്നു, ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും എന്ന് പറയുന്നത്. ഇപ്പോൾ പാറയായ പത്രോസ് പണിയപ്പെടുന്ന കല്ലായി രൂപാന്തരപ്പെടേണ്ടത് ആവശ്യമാണ്. ഈ രൂപാന്തരപ്പെടലിലാണ് ക്രിസ്തു എന്ന മൂലക്കല്ലിൽ ആരംഭിച്ച് പണിയപ്പെടുന്ന ഒരു സഭയുടെ ചിത്രം പൂർണ്ണമാകുന്നത്. യേശു പറയുന്നു "പത്രോസെ നിനക്ക് ഈ പാറയായി അവശേഷിക്കാം മറിച്ച് പണിയപ്പെടുന്ന കല്ലായി രൂപപ്പെടാം. പത്രോസിനെ അനുരൂപപ്പെടുത്തുന്ന നമ്മോടും പറയുന്നതിതാണ്. നാം ആയിരിക്കുന്ന പാറയല്ലാതെ ദൈവരാജ്യകെട്ടുപണിക്കുള്ള കല്ലായി രൂപാന്തരപ്പെടാനുള്ള വിളിയാണത്."

കെട്ടുവാനും അഴിക്കുവാനുമുള്ള സ്വാതന്ത്ര്യം, നിയമാനുസൃതമായ അധികാരമായാലും പാപമോചന അധികാരമായാലും നീ കൂടുതൽ ഉത്തരവാദപ്പെടുകയാണെന്ന് ബോധ്യപ്പെടുത്തുന്നു. പത്രോസെ നീ തന്നെ കെട്ടപ്പെട്ടവനും അഴിക്കപ്പെടേണ്ടവനും ആകരുത് എന്ന ഓർമ്മിപ്പിക്കലാണ്. ആധികാരികമായി കെട്ടുന്നവരും അഴിക്കുന്നവരും എന്നഭിമാനിക്കുന്ന പൗരോഹിത്യ ഗണം ഉള്ളിൽ നൊമ്പരമായ് ചോദിക്കേണ്ടതാണ് ദൈവമേ ഞാൻ കെട്ടപ്പെട്ടവനും അഴിക്കപ്പെടേണ്ടവനുമാണോ..? പത്രോസെ നീ പാതാള വാതിലുകളിൽ തോൽപ്പിക്കപ്പെടണമോ അതോ സ്വർഗ്ഗീയ വാതിലിനാൽ ജയിക്കപ്പെടണമോ സ്വർഗ്ഗ വാതിലിനാൽ ജയിക്കപ്പെടേണ്ടവരായി നമ്മളും മാറണം. പത്രോസെ നീ പിശാചിന്റെ ഇഷ്ടത്തെ പിൻപറ്റി എനിക്ക് പ്രതിബന്ധമാകുന്നുവോ എന്റെ പിതാവിന്റെ ഇഷ്ടത്തെ അനുഗുണമാക്കി അനുബന്ധമാകുന്നുവോ. യേശുവിന്റെ അനുബന്ധമാകുന്നതാണ് സ്വർഗ്ഗരാജ്യത്തെ താക്കോൽ സ്വാതന്ത്ര്യം.

നവം. 9

### ഹൂദോസ് ഈത്തോ

**യോഹന്നാൻ 10:22–38**

ആരാധനാ വർഷത്തിലെ രണ്ടാം ഞായറാഴ്ച പ്രതിഷ്ഠാ പെരുന്നാൾ feast of dedication എന്ന് അറിയപ്പെടുന്നു വിശുദ്ധീകരിക്കപ്പെട്ടത് പൂർണ്ണമായി സമപ്പിക്കപ്പെടേണ്ടതും പ്രതിഷ്ഠിക്കപ്പെടേണ്ടതും ആണെന്ന് ബോധ്യപ്പെടുത്തുന്നു. അത് കൊണ്ട് ശുദ്ധീകരണവും പ്രതിഷ്ഠയും അനുപൂരകങ്ങളും ആത്മീയതയുടെ പൂർണ്ണതയും ആണ്. ഈ ആത്മീയ തീർത്ഥാടനത്തിൽ ശുദ്ധീകരണം പോലെ പ്രസക്തമാണ് സുനിശ്ചിത

മായ പ്രതിഷ്ഠയും ബി.സി. 168-ൽ അന്തിയോക്കസ് എപ്പിഫാനിയോസ് ദേവാലയം അശുദ്ധമാക്കിയതിന് അനന്തരമായി ബി.സി. 165-ൽ യൂദാ മക്കാബി ദേവാലയം പുനരുദ്ധരിച്ച് പുനപ്രതിഷ്ഠ നടത്തിയ സംഭവമാണ് പ്രതിഷ്ഠാ പെരുന്നാൾ പ്രതിനിധീകരിക്കുന്നത്. ദൈവം നമുക്ക് പ്രസാദമാകുവാൻ ശുദ്ധീകരണത്തിലധിഷ്ഠിതമായ പ്രതിഷ്ഠയും സമർപ്പണവും സുപ്രദാനമാണ്.

യേശു തമ്പുരാൻ മശിഹാ ആണോ എന്ന യഹൂദൻമാരുടെ സന്ദേഹങ്ങൾക്കുള്ള മറുപടിയാണ് പ്രസ്തുത വേദഭാഗം തന്റെ പ്രവർത്തികളെയും പിതാവ് നൽകിയ അധികാരത്തേയും യേശു സാക്ഷ്യമായി അവതരിപ്പിക്കുന്നു.

**1. പ്രതിജ്ഞാബദ്ധമായ പ്രതിഷ്ഠ**

ഓരോ വിശ്വാസിയും ആത്മീയ ജീവിതത്താൽ ദൈവത്തിൽ പ്രതിജ്ഞാബദ്ധനാണ്. ദൈവസന്നിധിയിൽ സ്വയം വിശുദ്ധീകരിച്ച് സമർപ്പിക്കേണ്ടവനാണ്. ക്രിസ്തുവിന്റെ മണവാട്ടിയായ സഭ കറയോ ചുരുക്കമോ ഇല്ലാതെ ക്രിസ്തു കൃപയാൽ കഴുകപ്പെടുന്നത് പോലെ സ്വയം ശുദ്ധീകരണം പ്രാപിച്ചും കൃപകൊണ്ട് ശുദ്ധിവരുത്തപ്പെട്ടും സമർപ്പിക്കേണ്ടതാണ്.

മാമോദീസാ ഏൽക്കുന്ന കുഞ്ഞ് ഞാൻ പിശാചിനുള്ളവനല്ല ദൈവത്തിന് ഉള്ളവനാണ് എന്ന് പ്രതിഷ്ഠിക്കപ്പെടുന്നു. വിവാഹത്തിന് സമർപ്പിക്കപ്പെടുന്ന മണവാളനും മണവാട്ടിയും ഇനി എന്നിൽ അങ്ങേയ്ക്കാണ് അവകാശം എന്ന് ആത്മീയ അർത്ഥത്തിൽ ദൈവത്തോടും ഭൗതീക അർത്ഥത്തിൽ അപരനോടും പ്രതിഷ്ഠിക്കപ്പെടുന്ന സ്വർഗ്ഗീയ തലമാണുള്ളത്. കർത്താവിനെ ശരീര രക്തങ്ങൾ ഉൾക്കൊള്ളുന്നവർ ക്രിസ്തുവിലാകുന്നവൻ പുതിയ സൃഷ്ടിയാകുന്നത് പോലെ അവനവനെ അംശങ്ങൾ നഷ്ടപ്പെട്ട് ക്രിസ്തുവിനെ അംശമായി തീർന്നു. എന്ന് പ്രതിഷ്ഠിക്കപ്പെടുന്നു. പൗരോഹിത്യ ഗണത്തിലുള്ളവരും ഞാൻ ലോകത്തിന്റേതല്ല ദൈവത്തിന്റേതത്രേ എന്ന ആത്മഗതത്താൽ പ്രതിഷ്ഠിക്കപ്പെടേണ്ടതാണ്. വിളക്കിൽ എണ്ണ കരുതിയ ബുദ്ധിയുള്ള കന്യകമാർ പ്രതിജ്ഞാബദ്ധമായ പ്രതിഷ്ഠയുടെ ഭാഗമാണ്. അവരുടെ കണ്ണുകൾ തുറക്കപ്പെടുന്നത് ആ മണവാളന്റെ മനോഹര രൂപം ദർശിക്കാൻ മാത്രം. അവരുടെ കാത് കൂർക്കുന്നത് അവന്റെ വരവിനെ ഘോഷത്തിന് മാത്രം അവരുടെ അധരങ്ങൾ ചലിക്കുന്നത് അവനെ വാഴ്ത്തിപ്പാടാൻ മാത്രം തീഷ്ണമായി ആത്മശരീര മനസ്സുകൾ മണവാളനെ സാകൂതം കാത്തിരിക്കുന്ന ഒരു മണവാട്ടിയേപ്പോലെ പ്രതിഷ്ഠിക്കപ്പെടേണ്ടതാണ് എന്നാണ് ഈ ഉപമ രേഖപ്പെടുത്തുന്നത്. ദൈവരാജ്യത്തിന് ഷണ്ഡനാക്കപ്പെടുന്നു എന്ന പ്രയോഗം തന്നെ യഥാർത്ഥമായ സമർപ്പണത്തിൽ സർവ്വ വ്യക്തി സഭകളും അലിഞ്ഞില്ലാതായി അവിടെ ക്രിസ്തു പ്രതിഷ്ഠിക്കപ്പെടും.

**2) പുനഃപ്രതിഷ്ഠ**

യൂദാ മക്കാബി അശുദ്ധമായ ദൈവായം ശുദ്ധീകരിച്ച് പുനപ്രതിഷ്ഠിക്കുന്നു. അങ്ങനെ വികലമാക്കപ്പെട്ട ദേവാലയങ്ങൾ വിമലമാക്കപ്പെടേണ്ടതാണ്. വ്യക്തിയാകുന്ന ദൈവമന്ദിരം പോലും പുനഃപ്രതിഷ്ഠയുടെ സാധ്യതയാണ് പകരുന്നത്. അത്കൊണ്ടാണ് ഞങ്ങൾ തന്നെ അങ്ങേയ്ക്ക് പ്രീതികരമായ ആലയങ്ങളായി, ബലിപീഠങ്ങളായി, യാഗങ്ങളായി സമർപ്പിക്കപ്പെടണമേ എന്ന പ്രാർത്ഥനകൾ ഈ പുനപ്രതിഷ്ഠയുടെ നൈരന്ത്യര്യം ഓർമ്മിപ്പിക്കുന്നത്. പാപമോചനത്തിന്റെ മാമോദീസാ ഒരിക്കൽ എന്ന് പ്രഖ്യാപിച്ചാലും ഓരോ പ്രഭാത പ്രാർത്ഥനയിലൂടെയും ഓരോ പ്രദോഷസമർപ്പണത്തിലൂടെയും അനുതാപ ജീവിതത്തിലൂടെ മാലിന്യങ്ങൾ നീക്കപ്പെടുമ്പോൾ പാപമോചനം ഉണ്ടെന്നും ഓരോ കുമ്പസാരത്തിലും, ശുബ്ക്കോനോയിലും, തൈലാഭിഷേകത്തിലും എല്ലാം പാപമോചന സാധ്യതയും ഉണ്ടെന്ന് വരുമ്പോൾ പുനഃശുദ്ധീകരണത്തിലൂടെയുള്ള പുനഃപ്രതിഷ്ഠയാണത്. അങ്ങനെ എല്ലാ വ്യക്തി ജീവിതത്തിലും തിരിച്ചറിഞ്ഞ് തിരിച്ച് വന്ന ഒരു ധൂർത്ത പുത്രനെ പുനഃപ്രതിഷ്ഠ ആവർത്തിക്കപ്പെടുകയാണ്. നിരന്തരം പരിശുദ്ധാത്മ തേജസുറ്റവർ അതിന്റെ ശക്തീകരണത്തിനും തേജസ്സുറ്റവർ അതിന്റെ പ്രാപ്യതയ്ക്കായും പുനഃപ്രതിഷ്ഠിക്കപ്പെടേണ്ടതാണ്.

പാപവീഴ്ചയിൽ നിന്ന്, കുറ്റബോധങ്ങളിൽ നിന്ന്, അപകർഷതകളിൽ നിന്ന് ആത്മ സംഘർഷങ്ങളിൽ നിന്ന് വിമോചനം പ്രാപിക്കുമ്പോൾ മാത്രമേ പുനപ്രതിഷ്ഠിതനായി ഒരാൾക്ക് തീരാൻ കഴിയൂ.

**3) പുനരവതരിക്കുന്ന ബലിപീഠം**

യുദാമക്കാബി എപ്പിഫാനിയസ് പന്നികളെ ബലികഴിച്ച് അശുദ്ധമാക്കിയ ബലിപീഠത്തെ ശുദ്ധീകരിച്ച് പുനക്രമീകരിക്കുന്നു. അശുദ്ധാവസ്ഥകളിൽ നിന്ന് ബലിപീഠങ്ങൾ വിശുദ്ധീകരിക്കപ്പെടേണ്ടതാണ്. രക്ത പാതകങ്ങൾ ഒഴിവാക്കപ്പെട്ട് പുനരവതരിക്കുന് ബലിപീഠമാണ് പുതിയ യിസ്രായേലിന്റേത്. രക്ത പാതകങ്ങളിലൂടെ നിലനിർത്തുന്ന ഏതു സഭയുടെയും ബലിപീഠങ്ങൾ അശുദ്ധമാക്കപ്പെട്ടതാണ്. രക്തപാതക ബലിപീഠങ്ങൾ പുനക്രമീകരിക്കേണ്ടതാണ്.

ശൈത്യകാലം ആത്മീയ നിർജ്ജീവതയുടെയും, നിസംഗതയുടെയും അന്ധകാരത്തിന്റെയും, ജഡീക അശുദ്ധികളും, ദൗർബല്യങ്ങളുമായി വ്യാഖ്യാനിക്കപ്പെടുകയാണെങ്കിൽ ഈ ആത്മീയ മന്ദതകളുടെ ബലിപീഠങ്ങൾ പുനഃക്രമീകരിക്കേണ്ടതാണ്. രക്ഷകനായ മശിഹായെ ചോദ്യം ചെയ്യുന്ന ഭേദ്യം ചെയ്യുന്ന പ്രമാണികതകളുടെ ബലിപീഠങ്ങൾ പുനഃക്രമീകരിക്കപ്പെടണം യേശുവിന്റെ ആടുകളിൽപ്പെട്ടവർ മാത്രം പങ്കുകാരാകുന്ന സംബന്ധമാണ് പുനഃക്രമീകരിക്കപ്പെട്ട ബലിപീഠം അതെപ്പറ്റിയാണ് യേശു പറയുന്നത് എന്റെ ശബ്ദം കേൾക്കുന്ന ആടുകൾ അവ എന്നെ അനുഗമിക്കുന്നു ഞാൻ അവയെ അറിയുന്നു. അവയ്ക്ക് ഞാൻ എന്റെ ജീവനെ കൊടുക്കുന്നു. അവയ്ക്ക് ഞാൻ എന്റെ ശരീരവും രക്തവും കൊടുക്കുന്നു. പുനരവതരിക്കപ്പെട്ട ബലിപീഠ പ്രസ്താവനയാണിത്. "എന്റെ ആടുകളിൽപ്പെടേണ്ടവരാണ് നിങ്ങൾ പക്ഷെ നിങ്ങൾക്കത് മനസ്സിലാകുന്നില്ല" യേശു നമ്മോട് പറയുന്നതും ഇതാണ്.

പുനരവതരിക്കുന്ന ബലിപീഠത്തിലെ പുരോഹിതൻ യേശുവാണ്. ബലിപീഠം സഭയാണ്. ബലിവസ്തുവും യേശുവാണ്. ഈ കർത്തൃ

മേശയിലെ സംബന്ധികൾ യേശുവിന് മാത്രം അധികാരപ്പെട്ട പിതാവ് നൽകിയ അജഗണമാണ്. അവർക്ക് നിത്യജീവനുള്ളതിനാൽ ഒരിക്കലും നശിച്ച് പോകുന്നില്ല. നമുക്ക് നിത്യ ജീവൻ നൽകുന്ന കർത്താവ് മാലാഖ മാരാൽ "പരിശുദ്ധൻ" എന്ന് പ്രഘോഷിക്കപ്പെടുന്നവനാണ് അഗ്നി മയൻമാർ അത്ഭുതവും വിറച്ച് കൊണ്ട് ആ മേശയിലേക്ക് നോക്കുന്നവനാണ് അവനെയാണ് പ്രസാദമായി ജ്വലി ക്കുന്ന തീക്കട്ടയായി ഈ ബലിപീഠ ത്തിൽ നിന്ന് നിനക്ക് തന്നിരിക്കുന്ന ത്. അവനെ പ്രാപിക്കുമ്പോഴാണ് നാം ജീവനുള്ള ദൈവത്തിന്റെ ജീവനുള്ള മക്കളായി മാറുന്നത്.

പുനരവതരിപ്പിക്കപ്പെട്ട ബലിപീഠ ത്തിലെ പുരോഹിതൻ യാഗമൃഗ ത്തിനെ അവസാന തുള്ളി രക്തവും കൊടുത്ത് ജനത്തെ വിമോചിപ്പിക്കു ന്നവനല്ല താൻ തന്നെ യാഗമൃഗവു മായി തന്നെ തന്നെ അവസാന തുള്ളി രക്തവും കൊടുത്ത് സർവ്വ പ്രപഞ്ച ത്തേയും വിമോചിപ്പിക്കുന്ന പുരോഹി തനാണ്. പുരോഹിതൻ തന്നെ ബലി യാകുന്ന ബലിപീഠം നമ്മുടേത് രാജ കീയ പുരോഹിത വർഗ്ഗമായ നമ്മൾ തന്നെ ബലിയാകപ്പെടുന്ന ബലിപീഠ മാണോ?

നവം. 16

## സക്കറിയായോടുള്ള അറിയിപ്പ്

**വി. ലൂക്കോസ് 1:5 – 25**

പൗരോഹിത്യ കുടുംബത്തിൽപ്പെട്ട സക്കറിയാവിന്റെയും എലിസബേത്തി ന്റെയും ജീവിതത്തിൽ ഉണ്ടായ മഹ ത്വകരമായ ദൈവപ്രത്യക്ഷതയാണ് പ്രതിപാദ്യ വിഷയം സക്കറിയാ അബിയാ (1 ദിന. 24:11) ഗണത്തിലും എലിസബേത്ത് അഹറോന്റെ കുടും ബത്തിൽപ്പെട്ടവളും ആയിരുന്നു. പൗരോഹിത്യഗണത്തിൽപ്പെട്ട ഈ ദമ്പതികളുടെ പവിത്രമായ കുടുംബ ബന്ധത്തിന്റെ സാമൂഹിക ജീവിത ത്തിന്റെ അവതരണമാണ് ഇവിടെ നട ത്തിയിരിട്ടുള്ളത്.

**1) ദൈവസന്നിധിയിൽ നീതി നിഷ്ഠരായവർ**

ദൈവസന്നിധിയിൽ നീതിനിഷ്ഠ രായി ജീവിക്കുന്നു എന്നുള്ളതാണ് ഈ ദമ്പതികളുടെ പ്രത്യേകത. നാം ജീവിക്കുന്ന സമൂഹത്തിൽ എല്ലാവരും മാനുഷീക നീതിയിലും ഭൂരിപക്ഷ നീതിയിലും തൃപ്തിയടയുന്നവരാണ. സമൂഹം പരിഷ്കരിക്കുന്ന നീതിയോട് ചേർന്ന് നടക്കുന്നവരാണ്. ചില അനീ തികൾ പോലും സമൂഹത്തിൽ കാലാ ന്തരത്തിൽ നീതിയയായി കണക്കിടു ന്നു. അങ്ങനെയുള്ള സാഹചര്യത്തിൽ ദൈവാധിഷ്ഠിതമായി ജീവിക്കുക എന്നത് ആ കാലത്ത് മാത്രമല്ല കാലിക സാഹചര്യത്തിലും വെല്ലുവി ളിയാണ്. ദൈവം പോലും സാക്ഷ്യപ്പെ ടുത്തുവാൻ തക്കവണ്ണം സ്നേഹ ത്തിലും കരുതലിലും ഐക്യത്തിലും മാതൃകയുള്ളവരായി ജീവിച്ചവരാണ് ഈ ദമ്പതികൾ.

ഒരാളുടെ സന്തോഷം അപ രന്റേയും അപരന്റെ ദുഖം തന്റേതും ആകുന്ന ഐക്യത്തിന്റെ സ്വരമായി രുന്നു അവർക്ക്. പരസ്പരം വേദനി ക്കരുതെന്നും വേദനിപ്പിക്കരുതെന്നും ശഠിച്ചവർ ഞാനല്ല കൂടുതൽ സ്നേഹിക്കപ്പെടേണ്ടത് സഹധർമ്മം വഹിക്കുന്നയാളാണ് എന്ന് മത്സരിക്കു ന്നവർ ദൈവിക നീതിയിലാണ് ഇവർക്ക് ഇങ്ങനെ പെരുമാറാൻ സാധി ക്കുക. ദൈവാരാധനയിൽ ഇഴചേർന്ന് ഇവർ കൂടുതൽ ഐക്യപ്പെട്ടവരാണ്. അതുകൊണ്ട് സമൂഹത്തിലെ സമ്മർദ്ധങ്ങൾ അവരെ ബാധിച്ചില്ല. ദൈവാരാധനയിലൂടെയുള്ള ഐക്യം നഷ്ടപ്പെട്ട കുടുംബങ്ങളിലാണ് സാമൂ ഹിക സമ്മർദ്ധങ്ങളിലൂടെയുള്ള സംഘർഷങ്ങൾ ശക്തമാകുന്നത്.

**2. കുറവുകളിൽ പരാജയപ്പെടാൻ കൂട്ടാക്കാത്തവർ**

ദൈവസന്നിധിയിൽ നിർമ്മലരായി ജീവിക്കുമ്പോഴും അവരെ അലട്ടിയി രുന്ന പ്രധാന കുറവ് അവർക്ക് കുഞ്ഞുങ്ങൾ ഇല്ല എന്നതായിരുന്നു. എന്നാൽ അതിന്റെ പേരിൽ അവരുടെ ദൈവാഭിമുഖ്യമോ വ്യക്തിബന്ധ ത്തിന്റെ ദാർഢ്യമോ നഷ്ടപ്പെടുന്നില്ല. ഇന്നത്തെ സാഹചര്യത്തിൽ മനുഷ്യൻ ദൈവികമായ നിറവിനേക്കാൾ പരിമി തമായ വീഴ്ചകളിലും കുറവുകളിലും വേദനപ്പെടാൻ വ്യഗ്രതപ്പെടുമ്പോഴാണ് ജീവിതം ബാലികേറാമലയാകുന്നത്. ഏത് കുറവിലും ദൈവം എനിക്ക് സാന്നിദ്ധ്യമായി ഉണ്ട് എന്ന് ചിന്തിക്കു ന്നവർക്ക് ഏത് പ്രതിസന്ധിയും നിസ്സാ രമായി മാറും എൽക്കാനാ ഹന്നയോട് ചോദിക്കുന്നത് പോലെ 'നിനക്ക് ഞാൻ പത്ത് പുത്രന്മാരേക്കാൾ വലു തല്ലയോ' മരുഭൂമിയിൽ തെളിനീരിന്റെ ആശ്വാസം പോലെ ശക്തമാണ് ഈ സ്വാന്തനം. ഉള്ള അവസ്ഥയിലും ഇല്ലായ്മയിലും ഞാൻ ഒരുപോലെ നിലനിൽക്കാൻ പഠിച്ചിട്ടുണ്ട് എന്ന പൗലോസ് ശ്ലീഹായുടെ ധൈര്യമാണി ത്. ജീവിതത്തിലെ ഒരു വീഴ്ചകളും തകർച്ചകളും എന്നെ ദൈവസ്നേഹ ത്തിൽ നിന്ന് അകറ്റാൻ സാധിക്കില്ല എന്ന ശക്തമായ പ്രതിജ്ഞയാണിത്. ഇത്തരം ധൈര്യമുള്ള വിശ്വാസിക്ക് ഒരിക്കലും പരാജയപ്പെടേണ്ടി വരിക യില്ല.

വേദനയുടെ നെരിപ്പോടിലാണ് ഒരാളുടെ ആത്മീയ ജീവിതത്തിന്റെ ശക്തി വ്യക്തമാകുന്നത്. സംതൃപ്തി യുടെ മാത്രം ഒരാത്മീയ പശ്ചാത്തലം പ്രദാനം ചെയ്യുന്നിടത്ത് തകർച്ചയിലും വേദനയിലും രോഗത്തിലും ദൈവസ ന്നിധിയിൽ നിൽക്കാനുള്ള കരുത്ത് പകരുന്നില്ല. ഭൗതീക ലോകം പൂർണ്ണ മായി സംതൃപ്തിമാത്രം പകരുന്നു എന്ന വീൺ വാക്ക് പറയുന്നത് പോലെ കരിസ്മാ ആത്മീയക്കാരും പറയുമ്പോൾ ഈ ലോകത്തിലെ സംതൃപ്തിയും അഭിവൃദ്ധിയുമാണ് ആത്മീയ വളർച്ച എന്നു വരുന്നു. ഇവിടെയുള്ള കഷ്ടതയും പട്ടിണിയും രോഗവുമെല്ലാം ആത്മീയ പരാജയങ്ങ ളാണെന്ന് വ്യാഖ്യാനിക്കപ്പെടുകയാ ണെങ്കിൽ ആത്മഹത്യ, മദ്യം, മയക്കുമ രുന്ന്, വികലബന്ധങ്ങൾ തുടങ്ങിയ ബാന്ധവങ്ങൾ അനിയന്ത്രിതമായി സമൂഹത്തിൽ കൂടിവരും.

**3. ദൈവസന്നിധിയിലെ വലിമ**

യോഹന്നാനെപ്പറ്റി ഇവിടെ പറയു ന്നത് ദൈവസന്നിധിയിൽ വലിയവ നാകും എന്നതാണ് ലോകപ്രകാരമു ള്ള വലിമയല്ല ദൈവസന്നിധിയിലേത്. വിധവയുടെ ചില്ലികാശിന്റെ രൂപമാണ തിന് പൊട്ടിയൊലിക്കപ്പെട്ട വ്രണങ്ങ ളുള്ള ലാസറിന്റെ ഭാവമാണിതിന്, പങ്കാളിത്തമുള്ളവൻപോലും കല്ലെറി യുന്ന പാപിനിക്കുള്ള നീതിയാണത്. ദേവാലയക്കോണിലിരുന്ന് മാറത്തല യ്ക്കുന്ന ചുങ്കക്കാരന്റെ പ്രാർത്ഥനയാ

ണത്. ലോകത്തിന്റെ വലിമ അത് നിങ്ങളെ നിരന്തരം ഒന്നാമനാക്കാൻ പ്രേരിപ്പിക്കുന്നതാണ് നിങ്ങളുടെ വളർച്ചയിലെ പ്രതികൂല മാർഗ്ഗങ്ങളെ യാതൊരു ദയാവായ്പുമില്ലാതെ നേരിടാൻ പ്രേരിപ്പിക്കും. നിങ്ങൾ നിരന്തരം മാർക്കറ്റ് ചെയ്യപ്പെടേണ്ട വസ്തുവാണെന്ന് പഠിപ്പിക്കും. വിപണി തകരുന്നത് വരെ നിങ്ങൾ രാജകീയമായിരിക്കും അതിനുശേഷം നിങ്ങൾ ചവറ്റുകൊട്ടയിൽ എറിയപ്പെടേണ്ട വസ്തുവാകും. ദൈവസന്നിധിയിലെ വലിമ ജീവിതാരംഭത്തിൽ തന്നെ പരിശുദ്ധാത്മാവിന്റെ ഇടപെടലും നടത്തിപ്പുമാണ് വഴിതെറ്റിയവരെ തിരുത്തുന്നതും തിരിച്ച് വരുത്തുന്നതും ആണ്. ലോകത്തിലെ ജനങ്ങളോട് സന്ധിയില്ലാത്ത സമരത്തിലേർപ്പെടുന്ന യോഗാത്മകതയാണ്. ദൈവത്തിന്റെ പ്രവാചകശക്തിയായി വെളിപ്പെടാനുള്ള വ്യഗ്രതയാണ് ദൈവസന്നിധിയിൽ വലിമപ്പെട്ട യോഹന്നാൻ ഇതെല്ലാമായിരുന്നു.

### 4. സന്ദേഹിയുടെ ചക്രവാളങ്ങൾ പരിമിതപ്പെടുമ്പോൾ

ദൈവസന്നിധിയിൽ നിലകൊളളുന്ന പുരോഹിതന് ദൈവപ്രത്യക്ഷതയെ ഉൾക്കൊള്ളാനാകുന്നില്ല. താൻ സ്വപ്നേപി വിചാരിക്കാത്ത ഒരു കാര്യം ഗ്രഹിക്കുന്നതിന് അദ്ദേഹം പരവേശപ്പെടുകയാണ്. എന്റെ മുമ്പിൽ ദൈവം പ്രത്യക്ഷപ്പെടുകയോ എനിക്ക് കുഞ്ഞുണ്ടാകയോ? എന്നിങ്ങനെ സന്ദേഹങ്ങളുടെ സമ്മർദ്ധം അദ്ദേഹത്തിന്റെ വിശ്വാസത്തെ ദുർബ്ബലപ്പെടുത്തുന്നു. ആയിരിക്കുന്ന ദൈവകൃപയിലും ദൈവീകരക്ഷാകര പദ്ധതിയുടെ വാഗ്ദാന വലയത്തിലും വിശ്വാസ്യത നഷ്ടപ്പെടുന്നിടത്താണ് ദൈവപ്രസാദം നമുക്കുണ്ടാകാത്തത്. എന്നോടൊപ്പം ചേർന്ന് നടക്കുന്ന ദൈവത്തെ, എന്നെ കരങ്ങളിൽ വഹിക്കുന്നവനെ, വീഴ്ചയിൽ വലങ്കരത്താൽ എഴുന്നേൽപ്പിക്കുന്നവനെ തിരിച്ചറിയാനാകാത്തിടത്താണ് (Foot Print കാൽപ്പാടുകൾ) എന്ന രൂപകത്തിൽ ദൈവമേ എന്റെ വേദനകളിൽ അങ്ങ് എവിടെയായിരുന്നു എന്ന് ഭക്തൻ വിലപിക്കുന്നത്. ദൈവം ഏത് നിമിഷവും എനിക്ക് വരദാനമായി, അലിവായി, മനോഹരരൂപമായി, കർണ്ണാനന്ദമായി ഹൃദയനാഥനായി ഒപ്പമുണ്ട് എന്ന് വിശ്വസിക്കുന്നിടത്താണ് സന്ദേഹിയുടെ ചക്രവാളങ്ങൾ വിശാലമാകുന്നത്.

നവം. 23

## ദൈവമാതാവിനോടുള്ള അറിയിപ്പ്

### വി. ലൂക്കോസ് 1:26–38

ലോകരക്ഷകനായ യേശുവിന്റെ ജനനം കന്യകമറിയാമിനോട് ദൈവത്തിന്റെ സന്ദേശവാഹകനായ ഗബ്രിയേൽ മാലാഖ അറിയിച്ചതിന്റെ സ്മരണയാണ് ഈ ദിനം. ദൈവത്തിന് ലോകത്തോടുള്ള പ്രത്യാശ വർദ്ധിക്കുന്നതിന്റെ അടയാളമാണ് വചനിപ്പ്. അതിലൂടെ ഞാൻ എല്ലായ്പ്പോഴും നിന്നോട് കൂടെയുണ്ട് എന്ന ഓർമ്മപ്പെടുത്തലാണ്. നിന്റെ വിശുദ്ധിയുടെ പൂർണ്ണതയിൽ അരുളപ്പാടായി നിന്റെ ജീവിതത്തിന്റെ അംശമായി ഞാൻ വരും എന്ന വാഗ്ദാനമാണിത്. വചനം ജന്മാവതാരം ചെയ്ത് ദൈവം മനുഷ്യനായി നമ്മുടെയിടയിൽ പാർത്തു. തൻസാമ്യം നാം പൂണ്ടിടുവാൻ നമ്മുടെ സാമ്യം അവൻ പൂണ്ടു

### 1. ദൈവത്തെ സംഗ്രഹിച്ചവൾ

ദൈവത്തെ തന്റെയുള്ളിൽ സർവ്വാത്മനാ സ്വീകരിച്ച ഭാഗ്യവതിയാണ് മറിയം. ഗബ്രിയേൽ മാലാഖയാൽ ഉണ്ടായ വചനത്തെ മറിയാം ഉള്ളിൽ സംഗ്രഹിക്കുന്നു. ജന്മാവതാരം ചെയ്ത ദൈവത്തെത്തന്നെ ഉള്ളിൽവഹിക്കുന്നു. മറിയാമിനെ പിതാക്കന്മാർ രണ്ടാം സ്വർഗ്ഗം എന്ന് വിവക്ഷിക്കുന്നത് തന്നെ ദൈവത്തെ സ്വീകരിച്ചവൾ എന്നതിനാലും അതിനപ്പുറം സ്വർഗ്ഗസ്ഥനായ ദൈവത്തിന് വസിക്കുവാൻ സ്വർഗ്ഗസമാനാമായി തന്നെ തന്നെ ഒരുക്കിയതിലും ആണ്. നമ്മുടെ ഹൃദയങ്ങളും, ഭവനങ്ങളും, ഇടവകകളും സഭയുമെല്ലാം ദൈവത്തിന് വസിക്കുവാൻ പ്രാപ്തമായി ഒരുക്കപ്പെടുമ്പോഴാണ് ദൈവരാജ്യം നിങ്ങളുടെയിടയിൽ വന്നു കഴിഞ്ഞു എന്ന കർത്താവിന്റെ വചനം നിവർത്തിക്കപ്പെടുന്നത്.

സാക്ഷ്യപ്പെടുക എന്ന രൂപകവും കന്യകമറിയാമിന് നൽകപ്പെടുന്നതും സാക്ഷ്യപെട്ടകത്തിൽ ന്യായപ്രമാണത്തിന്റെ കൽപ്പനകൾ എന്ന ദൈവവചനം സൂക്ഷിക്കുന്നത് പോലെ വചനമായ ദൈവത്തെ സംഗ്രഹിച്ചവൾ സാക്ഷ്യപ്പെട്ടകത്തിൽ സംഗ്രഹിക്കപ്പെട്ട മരുഭൂമിയിലെ മന്നായ്ക്ക് പകരം ജീവമന്നയായ എല്ലാവർക്കും എന്നേയ്ക്കും ജീവൻ പകരുന്ന യേശുവിനെ ഉള്ളിൽ സംഗ്രഹിക്കുന്നവൾ. അങ്ങനെ മറിയാം പൂർണ്ണവിശുദ്ധയായി ദൈവത്തിന്റെ തിരുപ്പിറവിക്ക് ഇടമാകുന്നത് പോലെ വിശുദ്ധിയുടെ പരമകാഷ്ഠയിൽ ഒരോ ഭക്തനിലൂടെയും ദൈവം വെളിപാടായി മാറും. ഹൃദയനിലങ്ങളിൽ ദൈവം വചനവൃക്ഷമായി മാറും ദൈവത്തെ സംഗ്രഹിക്കുന്ന ഒരോ വ്യക്തിയിലൂടെയും ദൈവം പുതുതായി ജനിക്കും. ദൈവികമായി ആ മാതൃത്വം കന്യകമറിയാമിലൂടെ മനുഷ്യരാശിക്ക് അനുഗ്രഹമായിരിക്കുകയാണ്. അങ്ങനെ നാം പുതിയ സൃഷ്ടിയായി മാറും.

### 2. ഹൃദയത്തിൽ വാൾ സൂക്ഷിച്ചവൾ

ശിമയോൻ മറിയാമിനോട് പറയുന്നുണ്ട്. നിന്റെ ഹൃദയത്തിലൂടെ ഒരു വാൾ കടക്കും. ഏറ്റം ലോലമായ അവയവമായ ഹൃദയത്തിലൂടെ വാൾ കടന്നുപോയാൽ എത്രമാത്രം നൊമ്പരപ്പെടുത്തും എന്നത് ഭാവന ചെയ്യുന്നതിനപ്പുറമാണ്. ഇരുവായ്ത്തലയുള്ള വചന വാളിനെ സ്വീകരിക്കുന്നവൾ, സമൂഹത്തിന്റെ മുമ്പിൽ എപ്പോൾ വേണമെങ്കിലും കുറ്റാരോപിതയാകാനും പിടിക്കപ്പെടാനും സാധ്യതയുള്ള വാൾ, ഭർത്താവിന്റേതല്ലാത്ത കുഞ്ഞിനെ വഹിച്ച് കൊണ്ടുള്ള തിരസ്കാരത്തിന്റെ വാൾ, നിങ്ങൾക്കിവിടെ ഇടമില്ല എന്ന ആക്രോശങ്ങൾ, പ്രാണഭയത്താലുള്ള പലായനങ്ങൾ, പുത്രനെതിരെയുള്ള ആരോപണങ്ങൾ, ആക്രമണങ്ങൾ, ക്രൂരദണ്ഡനങ്ങൾ എന്നിങ്ങനെ കാലിത്തൊഴുത്തുമുതൽ കാൽവരിവരെയുള്ള സംഭവബഹുലമായ ആ സുവിശേഷ ജീവിതത്തിന്റെ ഗത്സമനയിൽ നിന്ന് വീണ രക്തവിയർപ്പുകൾ ആ അമ്മയുടെ ഹൃദയത്തിലൂടെ കടന്ന് പോയ വാളുകൾ ആയിരുന്നു ആ അമ്മയെപ്പോലെ ചില സാഹചര്യങ്ങൾ എങ്കിലും നേരിട്ടപ്പോൾ നാം തകർന്ന് പോയിട്ടില്ലേ. അവിടെയാണ് മാതാവ്

**നവം. 30**

## മറിയാമിന്റെ എലിസബേത്തിന്റെ അടുക്കലേക്കുള്ള യാത്ര

**വി: ലൂക്കോസ് 1:39 – 56**

മറിയാമിന്റെ വചനിപ്പിന് ശേഷം എലിസബേത്തിന്റെ അടുക്കലേക്ക് പോയി. രണ്ടു പേരുടെയും സന്തോഷം പരസ്പരം പങ്കിടുന്നു. വാർദ്ധ്യകൃത്തിലെ സന്തോഷത്തിലും യൗവനത്തിലെ മഹത്വപ്പെടലിലും പരസ്പരം അനുമോദിക്കുന്നു. എലിസബേത്തിന് ലഭിച്ച ദൈവാനുഗ്രഹത്തിൽ പങ്ക് കൊള്ളുവാനായി മാലാഖയുടെ വാക്കുകൾ ഗ്രഹിച്ച് മറിയാം ഏറെ ക്ലേശം സഹിച്ച് എത്തുകയാണ്. മറിയാമിനെ ദർശിക്കുന്ന എലിസബേത്ത് കർത്താവിന്റെ അമ്മ എന്ന വിശുദ്ധ പ്രഖ്യാപനം നടത്തുകയാണ്. ഉദയനക്ഷത്രത്തെ വഹിച്ച എലിസബേത്തും നീതിയിൽ സൂര്യനെ വഹിച്ച ദൈവമാതാവും തമ്മിലുള്ള സമാഗമമാണ് ഇവിടെ വേദപുസ്തകത്തിലെ രണ്ട് നല്ല അമ്മമാരുടെ കണ്ട് മുട്ടലും പുതിയ നിയമവും പഴയനിയമവും തമ്മിലുള്ള സമാഗമവും ആണ് സംഭവിക്കുന്നത്.

### (1) സമാനനിലയിലുള്ളവരുടെ സമാഗമം

വാർദ്ധക്യത്തിൽ ഒരു കുഞ്ഞിന് ജന്മം നൽകാൻ ഭാഗ്യം ലഭിച്ചവളാണ് എലിസബേത്ത്. മറിയം കന്യകയായി ത്തന്നെ കുഞ്ഞിനെ ജന്മം നൽകുന്നവളാണ്. ഒരാൾ ദൈവീകരക്ഷാകര പദ്ധതിയുടെ മുന്നോടിയെ ഗർഭം ധരിച്ചിരിക്കുന്നു. മറ്റെയാൾ രക്ഷകനായ ദൈവപുത്രനെത്തന്നെ തന്നിലൂടെ അവതരിപ്പിക്കുന്നു. രണ്ട് പേർക്കും ദൈവത്തെ അത്യധികമായി മഹത്വപ്പെടുത്തുവാൻ കാരണങ്ങൾ ഉണ്ട്. വാർദ്ധക്യം വരെ എല്ലാവരാലും പരിഹസിക്കപ്പെട്ടിടത്ത് ദൈവം പ്രസാദിച്ചു. ദൈവത്തിന്റെ ആലയമായി താൻ തന്നെ തീർന്നു എന്നതാണ് കന്യകമറിയാമിന്റെ മഹത്വം ഇവിടെ രണ്ട് പേരും പരസ്പരം അഭിനന്ദനങ്ങൾ ചൊരിയുകയാണ്. ആർക്ക് ലഭിച്ച അനുഗ്രഹമാണ് ശ്രേഷ്ഠം എന്ന് തുലനം ചെയ്യുന്നില്ല. ആരാണ് കൂടുതൽ അംഗീകരിക്കപ്പെടേണ്ടത് എന്നത് തർക്കവിഷയമാകുന്നില്ല. മറ്റൊരാളുടെ വ്യക്തിപരമായ ഉയർച്ചയിൽ തെല്ലും അസൂയപ്പെടുന്നില്ല. ഇവിടെയാണ് നാം കാലികമായ സാഹചര്യങ്ങളെ എങ്ങനെ നേരിടുന്നു എന്ന് പുനപരിശോധിക്കേണ്ടത്. നമ്മുടെ ശ്രേഷ്ഠതയും ബഹുമാനവും മാത്രം പരിഗണനാവിഷയമാവുകയും അപരനെ ഇകഴ്ത്താനും താഴ്ത്തിക്കെട്ടാനുമുള്ള തന്ത്രങ്ങൾ ഉപയോഗിക്കപ്പെടുകയും ചെയ്യുന്നിടത്ത് ഈ സമാഗമം മാതൃകാപരമാണ്. എല്ലാവരും അവ്ര വരെപ്പറ്റി നല്ലത് കേൾക്കാൻ ആഗ്രഹിക്കുമ്പോൾ മറ്റുള്ളവരെപ്പറ്റി നല്ലത് പറയാൻ തുനിയുന്നില്ല സ്തുതിപാഠകന്മാർ കൂടുതൽ ഉള്ള ഈ സാഹചര്യത്തിൽ സ്ഥാനം, സ്വാർത്ഥമോഹം എന്നിവയ്ക്കുവേണ്ടി വ്യാജസ്തുതിപാഠങ്ങൾ കൂടി വരുമ്പോൾ ഈ സമാഗമം മാതൃകയാകുന്നു.

### 2. പരിശുദ്ധാത്മ പ്രചോദിതമായ സമാഗമം

ഒരു സാധാരണ വീട്ടമ്മയായ എലിസബേത്ത് എന്റെ കർത്താവിന്റെ അമ്മ എന്ന് പ്രഖ്യാപിക്കുന്നത് പരിശുദ്ധാത്മ പ്രചോദിതമാണ് ഗബ്രിയേൽ മാലാഖയുടെ വന്ദനവിനുശേഷം മറിയാമിനെ വാഴ്ത്തപ്പെടുന്നത്. ഇത്തരം വിപുലമായ വേദനകളിൽ ദൈവവചനം മറിയാമിന് ആശ്വാസമാകുന്നു. മറിയാമേ ഭയപ്പെടേണ്ട എന്ന അനുഗ്രഹ വചനം മാതാവിനെ ധൈര്യപ്പെടുത്തുന്നു.

എല്ലാം അറിഞ്ഞ് കൊണ്ടും ഒന്നും അറിയാത്തവളെപ്പോലെ ദൈവസാന്നിദ്ധ്യത്തിൽ നിൽക്കുന്ന മറിയാം അനുഗ്രഹീതയാണ്. വിവിധങ്ങളായ പ്രതിസന്ധികളിൽ വേദനിക്കുന്ന മക്കൾക്ക് ദൈവത്തിന്റെ ഭയപ്പെടേണ്ട ഞാൻ നിന്നോട് കൂടെയുണ്ട് എന്ന വാചകം ആശ്വാസം പകരും. ആ ദൈവസാന്നിദ്ധ്യം എല്ലാ ഭയങ്ങളേയും അകറ്റും ആത്മീയ ജീവിതത്തിന് ആരംഭം ഇടുന്ന മാമ്മോദീസായിൽ അത് കൊണ്ടാണ് സാത്താന്റെ ഭയത്തേയും ഞാൻ ഉപേക്ഷിക്കുന്നു എന്നു പറയുന്നത്. ഉപേക്ഷിക്കപ്പെടേണ്ടതും ഉപേക്ഷിക്കേണ്ടതുമായ ഭയങ്ങൾ ആണ് മനുഷ്യനെ വേട്ടയാടിക്കൊണ്ടിരിക്കുന്നത്. ദൈവസാന്നിദ്ധ്യത്തിൽ ആ ഭയങ്ങൾ ഉപേക്ഷിക്കപ്പെടണം. ഭയങ്ങളാകുന്ന വാളിനെ മാതാവ് നിർഭയയായി നേരിട്ടു എന്നതാണ് പ്രധാനം. കഠിന വേദനയുടെ നുകങ്ങൾ ഉള്ള പ്പോൾത്തന്നെയാണ് മാതാവ് ശാന്തസ്വരൂപയായി മകനോട് മകനെ അവർക്ക് വീഞ്ഞില്ല എന്ന് വ്യാകുലപ്പെടുന്നത് തന്റെ പരമമായ വേദനയിലും മറ്റുള്ളവരുടെ വേദനകളെ ഒപ്പിയെടുക്കാൻ ശ്രമിച്ച് ദൈവത്തിന്റെ മഹത്വീകരണ പ്രക്രിയയിൽ പങ്ക് കൊള്ളുന്നു.

### 3. വ്യക്തി വചനത്തിന് പ്രസക്തി നഷ്ടപ്പെടുന്നിടത്ത് ദൈവം വചനമാകുന്നു.

ദൂതൻ മറിയാമിനോട് സംസാരിക്കുന്ന ഒരു ഭാഗത്തും വ്യക്തി വിഷയങ്ങളിൽ മറിയാം ബദ്ധയാവുന്നില്ല. ഒരു സംശയദുരികരണം ഒഴിച്ചാൽ ഒരിക്കലും ആ വാക്കുകൾ വാഗ്ദാദങ്ങളായി മാറുന്നില്ല. ഇതാ ഞാൻ കർത്താവിന്റെ ദാസി അവിടുത്തെ വാക്ക് പോലെ എനിക്ക് ഭവിക്കട്ടെ എന്നതിന് ശേഷം ദൈവമേ എന്റെ വാക്കിന് എന്ത് പ്രസക്തി എന്ന ആത്മഗതം അവിടെയുണ്ടാകും. ഞാൻ പൂർണ്ണമായി അങ്ങേയ്ക്ക് വിധേയപ്പെടേണ്ടവളല്ല എന്ന് മറിയം ചിന്തിക്കുന്നു. സ്വപ്നതുല്യമായി താൻ കണ്ട് കൊണ്ടിരുന്ന വിവാഹ ബന്ധത്തിൽ ഉണ്ടാകാവുന്ന ഉലച്ചിൽ അവളെ തെല്ലും ഭയപ്പെടുത്തിയില്ല. ഞാൻ കർത്താവിന്റെ ദാസിത്വം സ്വീകരിച്ചാൽ മറ്റ് കർത്തൃത്വങ്ങൾ എന്നെ ബാധിക്കുന്നില്ല എന്ന് ധൈര്യപ്പെടുന്നു.

ദൈവവചനം ശക്തമാകുന്നിടത്ത് മനുഷ്യവചനം ദുർബ്ബലപ്പെടുന്നു. മനുഷ്യവചനഭേരികൾ മൂലം ദൈവവചനം ദുർബലപ്പെടുന്ന കാഴ്ചയാണ് ഇന്നിന്റെ ദുരന്തം. അവനവന്റെ മൗനപ്പെടലിലാണ് ദൈവവചനം ഗുരുവാകപ്പെടുന്നത്. സംയമനത്തിലാണ് അത് തളിർക്കപ്പെടേണ്ടത്. സമർപ്പണത്തിലാണ് അത് വിതയ്ക്കപ്പെടേണ്ടത്. അവിടെ മറിയാം ദൈവ വചനത്തിന് വിധേയപ്പെട്ട് വിജയിക്കുകയാണ്. ഇന്നിന്റെ വചനവേദികൾ അക്ഷരത്തിന്റെ മാത്രം വാഗ്ദാദങ്ങളായി മാറാതിരിക്കട്ടെ. ആത്മാവിന് രൂപാന്തരമാകട്ടെ.

ദൈവത്തിന്റെ അമ്മ എന്നു ബഹുമാനിക്കുന്നത് എലിസബേത്താണ്. മറിയാമിന്റെ വന്ദനം എലിസബേത്ത് കാതുകളിൽ കൂടി ഗ്രഹിക്കുമ്പോൾ ഉദരത്തിൽ ശിശു പരിശുദ്ധാത്മാവിനാൽ പ്രചോദിതനായി. ദൈവത്തെ കണ്ട യോഹന്നാൻ ദൈവാത്മാവിൽ ആനന്ദിച്ചു. നമ്മുടെ നിത്യജീവിതത്തിലെ വ്യക്തി സമാഗമങ്ങൾ പരിശുദ്ധാത്മ നിറവിലും പരിശുദ്ധാത്മ പ്രചോദിതമായി സംസാരിക്കാനും സാധ്യതയുള്ളതാണോ? പരിശുദ്ധാത്മാവിൽ നിറഞ്ഞ രണ്ട് അമ്മമാർക്ക് അവരുടെ കുഞ്ഞുങ്ങൾ സന്തോഷകാരണമാകുന്നു. ഇന്ന് എത്ര കുഞ്ഞുങ്ങൾ മാതാപിതാക്കൾക്ക് സന്തോഷ കാരണമാവുന്നു.

രണ്ട് ലോക മഹായുദ്ധങ്ങളുടെ ശേഷം കെടുതികൾ മൂലം മനുഷ്യന്റെ അരക്ഷിതാവസ്ഥയിൽ അമ്മയുടെ ഉദരം ആണ് ആശ്രയ സാധ്യതയുള്ളത് എന്ന് ആധുനിക എഴുത്തുകാർ വാദിച്ചു. എന്നാൽ ഇന്ന് മാതാവിന്റെ ഉദരം ചുടലപ്പറമ്പായി മാറുന്ന സാഹചര്യമാണ് ഇന്നുള്ളത്. അമ്മതന്നെ കുഞ്ഞിനോട് നീയിനി ജീവിക്കണ്ട എന്ന് ശഠിക്കുമ്പോൾ സ്വന്തം ശാരീരിക, സാമ്പത്തിക സൗകര്യങ്ങൾക്ക് വേണ്ടി കുഞ്ഞേ നിനക്ക് ഞാൻ മരണം വിധിക്കുന്നു എന്ന് പറയുമ്പോൾ അസുദ്ധാത്മ പ്രേരിതമായ മാതൃത്വ പേക്കോലങ്ങളെയാണ് നമുക്ക് കണ്ടെത്താൻ കഴിയുക. ഉപേക്ഷിക്കപ്പെടുന്ന കുഞ്ഞുങ്ങൾ, മാതാപിതാക്കളുടെ പരിഗണനയില്ലാത്തവൾ, പീഢിപ്പിക്കപ്പെടുന്നവൾ പരിശുദ്ധാത്മ പ്രചോദിതമല്ലാത്ത ഒരു സമൂഹത്തിനെ രക്തബലികളാണ്. പരിശുദ്ധാത്മ പ്രേരിതമായി ഉദരത്തിൽ ഉരുവാകുന്ന കുഞ്ഞുങ്ങൾ ദൈവമേ സംരക്ഷിക്കപ്പെടേണമേ.

**3. വിമോചനത്തിന്റെ വചനസമാഗമം**

മറിയാം ഇവിടെ ദൈവവചനം പാടുകയാണ്. ആ ദൈവവചനം വിമോചന ദർശനത്തിന്റേതാണ്. ശരീരവും മനസ്സും ആത്മാവുമെല്ലാം ദൈവത്തിൽ ആനന്ദം കൊള്ളുകയാണ്. ഇതര ആനന്ദങ്ങൾക്കപ്പുറം ദൈവാനന്ദത്തിൽ ലയിക്കുകയാണ്. സകലതലമുറകളും തന്നെ ഭാഗ്യവതി എന്ന് പുകഴ്ത്തുവാൻ തക്കവണ്ണം തന്നെ താഴ്ചയിൽ ദൈവം കടാക്ഷിച്ചതിൽ മറിയാം പുളകം കൊള്ളുകയാണ്. പ്രവാചനം പോലെ മറിയത്തിന്റെ വാക്കുകൾ ഇന്നും അനർത്ഥമാവുകയാണ്. ദൈവത്തിൽ വിധേയപ്പെടുന്നവരെ കരുണയോടെ അനുഗ്രഹിക്കുമെന്നും ശക്തരെന്നഹങ്കരിക്കുന്നവർ തകർക്കപ്പെടുകയും ചെയ്യുമെന്ന് മറിയാം പ്രവചിക്കുകയാണ്. വിശന്നവർ സംതൃപ്തിയിലും സമ്പന്നർ ശൂന്യതയിലും വിരാജിക്കുന്ന ഒരു പുതിയ ലോകക്രമം വ്യാഖ്യാനിക്കപ്പെടുകയാണ്.

ലോകത്തിന്റെ സാമ്രാജ്യശക്തികളും, സാമ്പത്തീക സംവിധാനങ്ങളും, അധികാരകേന്ദ്രങ്ങളും നിരന്തരം ധ്രുവീകരിക്കപ്പെടുകയും പുനക്രമീകരിക്കപ്പെടുകയും ചെയ്യും. പൊതുവേ സംസ്കാരങ്ങളും രാഷ്ട്രീയനിലപാടുകളും പോലും പുനസംസ്കരിക്കപ്പെടുമ്പോൾ അബ്രഹാമിന്റെ വാഗ്ദാന സന്തതികളായ യിസ്രായേലിനെ അനന്തമായി സഹായിക്കും എന്ന പ്രവചന ധ്വനിയാണ് മറിയാമിന്റെ വിമോചനത്തിന്റെ ലാവണ്യവാക്കുകൾ നമുക്ക് പകരുന്നത്.

ധ്യാനം 7

## മാർ യോഹന്നാൻ മംദാനയുടെ ജനനം

**വി. ലൂക്കോസ് 1:57 – 80**

യേശു തമ്പുരാന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകന്റെ ജനനവും യഹൂദമതാചാര പ്രകാരമുള്ള പേരിടീലും അനുബന്ധമായ സ്ത്രോത്രാർപ്പണവുമാണ് പ്രതിപാദ്യം സക്കറിയാ എന്നാൽ ദൈവത്തെ അറിഞ്ഞവൻ എലിശുബാ എന്നാൽ ദൈവം വാഗ്ദാനം ചെയ്തു, യോഹന്നാൻ എന്നാൽ ദൈവദാനം ഇങ്ങനെ ഒരു കുടുംബം മുഴുവൻ ദൈവസാന്നിധ്യത്തിൽ നിറയുന്ന മനോഹര കാഴ്ചയാണിവിടെ. അനുനിമിഷം അതിൽ നിന്ന് പിൻവാങ്ങാത്തത്കൊണ്ട് നിരന്തരസ്തുതി അർപ്പിക്കുന്ന ഭവനമായി മാറുന്നു. പ്രവാചകൻമാർ വെളിപാടായി അവതരിപ്പിച്ച മശിഹായേ കാലികമായി അവതരിപ്പിച്ച അവസാന പ്രവാചകനാണ് യോഹന്നാൻ. അവന്റെ ദൈവരാജ്യം യഹൂദ സങ്കൽപ്പങ്ങളെ അതിജീവിക്കുന്നതാണെന്ന് ബോദ്ധ്യപ്പെടുത്തിയത് യോഹന്നാനാണ്. മശിഹായുഗത്തിന്റെ ധാർമ്മികതയും, വിമോചനവും സദാചാര സംസ്കാരവും സാമൂഹിക ഇടപെടലും എല്ലാം തനത് രീതികളിൽ നിന്ന് വ്യത്യസ്മാണ് എന്ന് വ്യാഖ്യാനിച്ചത് യോഹന്നാൻ മാത്രമായിരുന്നു. ലോകത്തിന്റെ പാപം ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട് എന്ന വിശേഷണം തന്നെ യേശുവിനെക്കുറിച്ചുള്ള തന്റെ അർത്ഥകൽപ്പനകളുടെ അനന്ത ലോകമാണ് തുറക്കുന്നത്. അവന്റെ ചെരുപ്പുകളുടെ വാറുകൾ അഴിപ്പാൻ ഞാൻ യോഗ്യനല്ല. ഒരിക്കലും തിരുത്തേണ്ടാത്ത നീതിയുടെ ചെങ്കോൽ അവനിലാണ് എന്ന് യോഹന്നാൻ സ്വപ്നം കാണുകയാണ്. യൂദാസിന് ക്രിസ്തുവിനെ കാണിച്ചു കൊടുത്തതിന്റെ പേരുദോഷമാണെങ്കിൽ യോഹന്നാന് ക്രിസ്തുവിനെ കാണിച്ചും അറിയിച്ചും അനുഭവ വേദ്യമാക്കിയ സാക്ഷ്യസ്ഥാനമാണുള്ളത്.

**1. സംതൃപ്ത ബന്ധങ്ങളിൽ സന്തോഷം കളിയാടുന്നു**

സക്കറിയാവും എലിസബേത്തും മഹാ സന്തോഷത്തിലായിരുന്നു.നിലവിലെ സാഹചര്യത്തിൽ അസംതൃപ്ത ബന്ധങ്ങൾ കൂടുന്നിടത്ത് ഇവരുടെ സംതൃപ്തി മാതൃകയാണ്. ബന്ധുക്കളുടെ സന്തോഷം പ്രസക്തമാണ്. ഒരു കുടുംബത്തെ സമൂഹത്തിൽ നിലനിർത്തുന്നതിൽ ബന്ധുക്കളുടെ പങ്ക് നിർണ്ണായകമാണ്. ബന്ധുബലം ഉണ്ടെന്ന് അവകാശപ്പെടുന്ന പല കുടുംബങ്ങളിലും ഇത്തരം ഒരു സന്തോഷത്തിന്റെ ചിത്രം ഇല്ല എന്നുള്ളത് ഖേദകരമാണ്. അയൽക്കാരുടെ സന്തോഷം ഒരു സമൂഹത്തിന്റെ മുഴുവൻ സന്തോഷമാണ് പ്രതിനിധാനം ചെയ്യുന്നത്. നല്ല ബന്ധം സമൂഹവുമായി നിലനിർത്തുന്ന ഭവനങ്ങൾ സമൂഹത്തിൽ വിജയിക്കും എന്നതാണ് പ്രധാനം.

ഒരുവന്റെ സന്തോഷം മറ്റുള്ളവന്റേതായി പകരപ്പെടുമ്പോൾ അത് സന്തോഷത്തിന്റെ അലകടലായി മാറും ഒരുവന്റെ ദുഃഖം മറ്റുള്ളവരുടേതായി പകരപ്പെടുമ്പോൾ അത് ദുഃഖ

ത്തിന്റെ നീർച്ചാലായി മാറും. അത്തരം ഒരു സമൂഹത്തിൽ ജീവിക്കുന്ന ഒരു വ്യക്തിക്ക് അവന്റെ ആത്മഹത്യാമുനപ്പിൽ പിടിവള്ളിയുണ്ടാകും. ഇന്നത്തെ സാഹചര്യത്തിൽ അസംതൃപ്തബന്ധങ്ങളും, ആത്മഹത്യപ്രവണതകളും, അരക്ഷിതാവസ്ഥകളും എല്ലാം അവൻ ജീവിക്കുന്ന നാല് ചുവരുകൾക്കുളളിലെ നെടുവീർപ്പായി മാത്രം അവശേഷിക്കുന്നു. അവിടെ അവന് പങ്കാളികളില്ല. വഴികാട്ടികളില്ല. ഈ ദശാസന്ധിയിലാണ് ഒറ്റപ്പെട്ട തുരുത്തുകളിൽ അകപ്പെട്ട് അവൻ നഷ്ടപ്പെട്ട കുഞ്ഞാടായിത്തീരുന്നത്. വിവര സാങ്കേതിക വിദ്യകളുടെ വിശാലമായ ഒരു ലോകം ഉണ്ടെന്ന് അവകാശപ്പെടുന്നിടത്ത് സംതൃപ്തബന്ധങ്ങളുടെ കുടുംബങ്ങളുടെയും, സമൂഹങ്ങളുടെയും അതിവിശാലമായ ഒരു ലോകം പുനസൃഷ്ടിക്കപ്പെടേണ്ടതാണ്.

### 2. അനർത്ഥമാകേണ്ട പേരുകൾ

പിതൃപാരമ്പര്യങ്ങൾ മുറുകെ പിടിക്കുന്ന യഹൂദന് അവന്റെ പേരിടീലും പ്രധാനമാണ്. പിതാക്കന്മാരുടെ പേരുകൾ പുത്രന് നൽകുന്നത് അവലംബിക്കുന്നു. അതിലൂടെ ഇതരസംസ്കാരങ്ങളുടെ ഇഴചേരലുകൾ നിശിതമായി നിരോധിക്കുന്നു. ഒരു പിതാവിന്റെ പേര് നൽകുന്നതിലൂടെ ആ പിതാവിന് ലഭിച്ച ദൈവകരുണയെ കൃതജ്ഞതാപൂർവ്വം സ്മരിക്കുകയാണിവിടെ. ആ പിതാവിനെ നടത്തിയ ദൈവം ഈ കുഞ്ഞിനും തുണയാകും എന്ന് വിശ്വസിക്കുന്നു.

ദൈവാഭിമുഖ്യമുളള പേരുകൾ കുഞ്ഞിന് നൽകുന്നതിലൂടെ അവൾ ദൈവാനുരൂപകിളായി വളരണം എന്നാണ് ഉദ്ദേശിക്കുന്നത്. ഇന്നത്തെ അവസ്ഥയിൽ ദൈവാഭിധാനമുള്ള അനേകരെ നമുക്ക് കാണാം എന്നാൽ മനുഷ്യരാകുന്നതിൽ പോലും ഇവർ പരാജയപ്പെടുന്നു എന്നാണ് വാസ്തവം. നാമധേയ ക്രിസ്ത്യാനി എന്ന പ്രയോഗം പോലെ ദൈവസാന്നിദ്ധ്യമുളള ഒരു പേരിനെ അവന്റെ ജീവിതം കൊണ്ട് ദോഷപ്പെടുത്തുന്നവന് അത് അർത്ഥമില്ലാത്തതാകും. പേരിന്റെ പ്രസക്തിക്കപ്പുറം ജീവിതം കൊണ്ട് ദൈവാഭിമുഖ്യത്തിൽ വളരുന്നവൻ ദൈവത്താൽ നാമകരണം ചെയ്യപ്പെടുന്നവനാകും. യാക്കോബ് ദൈവത്താൽ ഇസ്രായേൽ എന്ന് നാമകരണം ചെയ്യപ്പെട്ടു. ശൗൽ 'പൗലോസായി' നാമകരണം ചെയ്യപ്പെട്ടു. ഇനി ഞാൻ യാക്കോബല്ല. അഥവ ശൗൽ അല്ല എന്ന ദൃഢനിശ്ചയത്തിലേക്കുളള വളർച്ചയാണത്. ക്രിസ്ത്യാനികൾ എന്ന പേരിൽ രാജകീയ പുരോഹിത വർഗ്ഗമായ ഒരോരുത്തരും ഇനി ഞാനല്ല ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നത് എന്ന ദൃഢപ്രതിജ്ഞയിലേക്കാണ് വരേണ്ടത്.

ഒരു കുഞ്ഞിന് വിശുദ്ധന്റെ പേര് നൽകാൻ തത്രപ്പെടുന്ന മാതാപിതാക്കൾ ആ വിശുദ്ധന് അനുരൂപമായി ആ കുഞ്ഞിനെ വളർത്തും എന്ന് പ്രതിജ്ഞയെടുക്കേണ്ടതാണ്. സ്നാന സമയത്ത് സ്വീകരിക്കുന്ന വിശുദ്ധ നാമത്തോട് നീതി പുലർത്തും എന്ന സമർപ്പണമുണ്ടാകേണ്ടതാണ്. ആദാമിന് ദൈവം പേരിടീലിനെഅധികാരം നൽകിയത് സംരക്ഷകന്റെയും അനുയാത്രകന്റേയും ഭാവത്തിലാണെങ്കിൽ ഒരു കുഞ്ഞിന്റെയും പേരിടീലിലുടെ സാദ്ധ്യമാകേണ്ടത് ആത്മീയസംരക്ഷണവും ആത്മീയ അനുയാത്രയുമാണ്. ഞാൻ ക്രിസ്ത്യാനിയാണ് എന്ന സർവ്വസാധാരണ ബോധമെങ്കിലും ക്രിസ്ത്യാനിക്കുണ്ടായാൽ ഇന്ന് നമ്മൾ മൂലം ക്രിസ്തു പ്രതിക്കൂട്ടിലാകുന്ന അനേകം ദുഷിച്ച പ്രവണതകൾ മാറ്റപ്പെടുകയില്ല അതുകൊണ്ട് ദൈവമേ എന്റെ പേരിനപ്പുറം എന്റെ ജീവിതം തന്നെ അങ്ങേയ്ക്ക് അനുഗുണമാക്കി അന്വർത്ഥമാക്കണമേ.

### 3. അപാരമായ സാധ്യതകൾ

യോഹന്നാന്റെ ജനനത്തിൽ ഈ ശിശു ആരായിത്തിരും എന്ന ജനസമൂഹത്തിന്റെ ചോദ്യത്തിന് ഉത്തരം സഖര്യാവ് എന്ന പിതാവിനുണ്ട്. തന്റെ പുത്രനെ ദൈവകരുണയുടെ മഹത്തായ നിദർശനമായി ഒരു പിതാവ് അവതരിപ്പിക്കുകയാണ്. മക്കളെ പ്രതിവേദനിക്കുന്നവർക്കും, പരിഭവപ്പെടുന്നവർക്കും മാതൃകയാണ് സഖറിയാ. ദൈവം തന്ന വിശുദ്ധ പ്രജയെ വിശുദ്ധമായി പുലർത്താനുളള ഒരു പിതാവിന്റെ ജാഗ്രതയാണ്. വിശുദ്ധമായി പിറക്കുന്ന ഒരു കുഞ്ഞിനെപ്പറ്റി ഭൗതികമായ പ്രതീക്ഷകളും ഉയരങ്ങളുടെ കൊടുമുടികളും അല്ലാതെ ഇത്തരം ഒരു അനുഗ്രഹീതമായ ദൈവദർശനം ഇന്നത്തെ മാതാപിതാക്കൾ ആ കുഞ്ഞിനെപ്പറ്റി കാണാറുണ്ടോ?

ദൈവം മൂലം ലഭിക്കാവുന്ന അനുഗ്രഹീതമായ വിമോചനങ്ങളെ തന്റെ പുത്രനിലൂടെ സഖര്യവ് ദർശിക്കുകയാണ്. യോഹന്നാനെപ്പോലെ ഒരോ കുഞ്ഞുങ്ങളും മാതാപിതാക്കൾക്ക് ഇരുളിൽ വെളിച്ചമേകുന്ന പ്രകാശ സാധ്യതയായി മാറട്ടേ. ലോകത്തിന്റെ ഒരോ വീഴ്ചകളെയും അതിജീവിക്കാനാണ് ദൈവം അപാരമായ സാധ്യതകളുമായി ഒരോ കുഞ്ഞിനേയും ലോകത്തിന് നൽകുന്നത്. ഈ ലോകം കുഞ്ഞുങ്ങൾ മൂലം പരിശുദ്ധീകരിക്കപ്പെടേണ്ടതിന് മാതാപിതാക്കൾ അവരെ ശക്തരാക്കുകയാണ് വേണ്ടത്. ■

## കൂദാശ ചെയ്തു



മാവേലിക്കര ഭദ്രാസനത്തിന്റെ പുതുതായി കൂദാശ ചെയ്യപ്പെട്ട മെത്രാസന അരമനയും ഓഫീസ് സമുച്ചയവും

## ഓർമ്മപ്പെരുന്നാൾ

**ദേവലോകം:–** കാതോലിക്കേറ്റ് അരമനയിൽ കബറടങ്ങിയിരിക്കുന്ന ഭാഗ്യ സ്മരണാർഹരായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ ഓർമ്മപ്പെരുന്നാൾ നവംബർ 8–നും, പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടെ ഓർമ്മപ്പെരുന്നാൾ ഡിസംബർ 8–നും സമുചിതമായി കൊണ്ടാടുന്നു.

വൈകുന്നേരം സന്ധ്യാനമസ്ക്കാരവും, പ്രസംഗവും, റാസയും, ആശിർവാദവും ഉണ്ടായിരിക്കും. രാവിലെ പ്രഭാത നമസ്ക്കാരവും, പ. ബാവാതിരുമനസ്സിന്റെയും വന്ദ്യ പിതാക്കന്മാരുടെയും കാർമികത്വത്തിൽ വി. കുർബ്ബാനയും നടത്തപ്പെടുന്നു.

## ഭദ്രാസന സംഗമം

**തിരുവനന്തപുരം:–** ഭദ്രാസന സുവിശേഷ സംഘത്തിന്റെ ഏകദിന സമ്മേളനം കവടിയാർ മാർ അപ്രേം ദേവാലയത്തിൽ വച്ച് നടന്നു. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. മാത്യു നൈനാന്റെ അധ്യക്ഷതയിൽ കൂടിയ യോഗം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് തിരുമനസ്സുകൊണ്ട് ഉദ്ഘാടനം നിർവഹിച്ചു. ഫാ. ജോസഫ് ശാമുവൽ കറുകയിൽ വിശ്വാസ പഠന ക്ലാസിന് നേതൃത്വം നൽകി. ഫാ. ഫിലിപ്പ് മാത്യുവിന്റെ നേതൃത്വത്തിൽ ഗാന ശുശ്രൂഷയും, ഫാ. സി. ജോൺസൺ മുളമൂട്ടിൽ സമർപ്പണ പ്രാർത്ഥനയും നടത്തി. സെക്രട്ടറി കെ. സി. കുറിയാക്കോസ്, സ്വാഗതവും, ജോസഫ് നൈനാൻ നന്ദിയും രേഖപ്പെടുത്തി, 25–ൽ പരം വൈദീകരും, രണ്ടായിരത്തോളം വിശ്വാസികളും പങ്കെടുത്തു.

## വീടുകളുടെ താക്കോൽ ദാനം

സലാല സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് ഇടവകയുടെ വകയായി ഇടുക്കി ഭദ്രാസനത്തിലെ ഭവന രഹിതരായവർക്കുവേണ്ടി പണികഴിപ്പിച്ച 3 ഭവനങ്ങൾക്കുള്ള താക്കോൽ ദാനം പൊന്നോണ നാളിൽ ഇടുക്കി ഭദ്രാസനാസ്ഥാനായ ഗത്സീമോൻ അരമനയിൽ വെച്ച് ബോംബെ ഭദ്രാസനാധിപനും കൽക്കട്ടാ ഭദ്രാസനാ സഹായ മെത്രാപ്പോലീത്തായുമായ അഭി. ഗീവർഗീസ് മാർ കൂറീലോസ് അദ്ധ്യക്ഷത വഹിച്ച പൊതു സമ്മേളനത്തിൽ നിയുക്ത കാതോലിക്കായും ഇടുക്കി ഭദ്രാസന സഹായ മെത്രാപ്പോലീത്തായുമായ അഭി. പൗലൂസ് മാർ മിലിത്തിയോസ് വീടുകളുടെ താക്കോൽ ദാനം നിർവഹിച്ചു. പ്രസ്തുത സമ്മേളനത്തിൽ ഇടവക വികാരി ഫാ. സാജു പാടാച്ചിറ ആമുഖ പ്രസംഗം നടത്തി തുടർന്ന് ഇടുക്കി ഭദ്രാസന സെക്രട്ടറി. ഫാ. ജോർജ് വർഗീസ്, ശ്രീ. ജോയൻ കുമരകം, ഭദ്രാസന കൗൺസിൽ മെമ്പർ, ശ്രീ. ഏബ്രഹാം ജേക്കബ് എന്നിവർ ആശംസാ പ്രസംഗങ്ങൾ നടത്തി. ഇടുക്കി ഭദ്രാസന അഡ്മിനിസ്ട്രേറ്റർ ഫാ. സൈമൺ സ്ക്കറിയ സ്വാഗതവും ഫാ. മാത്യു ജോൺ കൃതജ്ഞതയും പ്രകാശിപ്പിച്ചു.

## തെരഞ്ഞെടുക്കപ്പെട്ടു



National Talent Search Examination ൽ കേരളത്തിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ട നോയൽ മാത്യു പോൾ. ബത്തേരി സെന്റ് മേരീസ് കോളജ് പ്രൊഫസറും ബത്തേരി സെന്റ് മേരീസ് കത്തീഡ്രൽ കൈക്കാരനുമായ പ്രൊഫ. സി. എം. പോളിന്റെ മകൻ.

## കശ്ശീശാ പട്ടം സ്വീകരിച്ചു



**ചെങ്ങന്നൂർ:–** പ. കാതോലിക്കാബാവായുടെ പേഴ്സണൽ സെക്രട്ടറിയായിരുന്ന ഡീ. റ്റിജു ഏബ്രഹാം തുണ്ടിയിലിന് സെപ്റ്റംബർ മാസം 16–ാം തീയതി പേരിശേരി ഈസ്റ്റ് മാർ ഗ്രീഗോറിയോസ് ഇടവകയിൽ വച്ച് പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ മഹനിയ സാന്നിധ്യത്തിൽ വച്ച് അഭി. തോമസ് മാർ അത്താനാസിയോസ് തിരുമനസുകൊണ്ട് ചെങ്ങന്നൂർ ഭദ്രാസനത്തിനുവേണ്ടി കശ്ശീശാ പട്ടം നല്കി. അഭി. പൗലോസ് മാർ പക്കോമിയോസ് അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് എന്നിവർ സഹകാർമ്മികത്വം വഹിച്ചു.

## പാരീഷ് മിഷൻ 2008

കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലെ അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും ആഭിമുഖ്യത്തിൽ ക്രിസ്തുമസവധിക്കാലത്തു (ഡിസം. 26–ജനു. 1) പാരീഷ് മിഷൻ നടത്തപ്പെടുന്നു. താല്പര്യമുള്ള ഇടവകകൾ വികാരി മുഖേന സെക്രട്ടറി, പാരീഷ് മിഷൻ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം (ഫോൺ–0481–2566526) എന്ന വിലാസത്തിൽ നവംബർ 30–ന് മുമ്പായി ബന്ധപ്പെടേണ്ടതാണ്.

## പ്രൊമോട്ടർ



സാജൻ ചൊവ്വള്ളൂർ– തിരുവനന്തപുരം ഭദ്രാസനം ചൊവ്വള്ളൂർ സെന്റ് ജോർജ് ഇടവക അംഗം,. അടൂർ സെന്റ് മേരീസ് സ്ക്കൂൾ അദ്ധ്യാപകൻ. കൊല്ലം, തിരുവനന്തപുരം ഭദ്രാസനങ്ങളിലെ മലങ്കരസഭ മാസികയുടെ പ്രൊമോട്ടറായി പ്രവർത്തിക്കുന്നു. മാസിക സംബന്ധമായി വരിസംഖ്യ പുതുക്കുന്നതിനും, പുതുതായി ചേരുന്നതിനും, പരസ്യങ്ങൾ നൽകുന്നതിനും അദ്ദേഹത്തെ സമീപിക്കാവുന്നതാണ്. ഫോൺ: 9895765191, 0474–2483616.

## ഫാ. അലക്സന്ത്രയോസ് ഒ.ഐ.സി. നിര്യാതനായി



മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികനും സഭയിലെ ആദ്യത്തെ സന്യാസ പ്രസ്ഥാനമായ ബഥനി ആശ്രമത്തിന്റെ മുൻ സുപ്പീരിയറും തുമ്പമൺ ഭദ്രാസനത്തിന്റെ കിഴക്കൻ മേഖലയിലെ പള്ളികളുടെ ശില്പിയുമായ ഫാ. അലക്സന്ത്രയോസ് ഒ.ഐ.സി. (96 വയസ്സ്) 29-9-2008 തിങ്കളാഴ്ച ഉച്ചയ്ക്കു 1.30-നു തിരുവല്ല പുഷ്പഗിരി ആശുപത്രിയിൽ വെച്ചു ദിവംഗതനായി. വാർദ്ധക്യ സഹജമായ അസുഖം ബാധിച്ചു വളരെ ചുരുങ്ങിയ ദിവസങ്ങൾ മാത്രമാണ് അദ്ദേഹം ആശുപത്രിയിൽ താമസിച്ചത്. മൃതശരീരം 30-9-2008 ചൊവ്വ ഉച്ചക്കു 2 മണിക്കു ബഥനി ആശ്രമ സെമിത്തേരിയിൽ കബറടക്കി. പ. കാതോലിക്ക ബാവ, നിയുക്ത കാതോലിക്ക ബാവ, അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, മാർ യൗസേബിയോസ്, മാർ ഈവാനിയോസ്, മാർ സേവേറിയോസ്, മാർ പക്കോമിയോസ്, മാർ ഗ്രീഗോറിയോസ് എന്നീ പിതാക്കന്മാർ ശവസംസ്ക്കാര ശുശ്രൂഷകൾക്കു നേതൃത്വം നൽകി.

1936-ൽ തന്റെ യൗവ്വന പ്രായത്തിൽ ബഥനി ആശ്രമാംഗമായി ചേർന്ന ഫാദർ അലക്സന്ത്രയോസ് സന്യാസനിഷ്ഠകളിലൂടെയും ഉപവാസ പ്രാർത്ഥനകളിലൂടെയും ഒരു ഉത്തമ സന്യാസിയായിത്തീർന്നു. വൈദികനായതിനു ശേഷം പെരുനാട്, ചിറ്റാർ, സീതത്തോട്, വയ്യാറ്റുപുഴ, തോണികടവ് എന്നീ പള്ളികൾ സ്ഥാപിച്ചു. പെരുനാട്, വടശ്ശേരിക്കര, ചിറ്റാർ, വയ്യാറ്റുപുഴ എന്നീ പള്ളികളിൽ ദീർഘനാൾ വികാരിയായി സേവനമനുഷ്ഠിച്ചു. എല്ലാ ആശ്രമസ്ഥർക്കും അനുകരിക്കാവുന്ന ഒരു വ്യക്തിത്തമായിരുന്നു ബ. അച്ചന്റേത്.

## പരിശീലന ക്യാമ്പ്

തിരുവനന്തപുരം ഭദ്രാസന സൺഡേസ്ക്കൂൾ അധ്യാപക പരിശീലന ക്യാമ്പ് നല്ലില ബഥേൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ ഒക്ടോബർ 8, 9 തീയതികളിൽ നടന്നു. പരിശീലന ക്യാമ്പ് അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് ഉദ്ഘാടനം ചെയ്തു. വെരി. റവ. രാജൻ ജോർജ് കോർ എപ്പിസ്ക്കോപ്പാ അദ്ധ്യക്ഷനായിരുന്നു. വികാരി ഫാ. വർഗീസ് കോശി, ഭദ്രാസന ഡയറക്ടർ എ. കെ. സന്തോഷ് ബേബി, ഭദ്രാസന പ്രതിനിധി ബിനു കെ. കോശി ചൊവ്വള്ളൂർ, ഫാ. ശമുവേൽ മാത്യു, ജോൺ പി. ലൂക്ക്, എ. തങ്കച്ചൻ എന്നിവർ പ്രസംഗിച്ചു. ക്യാമ്പിൽ സൺഡേസ്ക്കൂൾ ഡയറക്ടർ ജനറൽ ഫാ. ഡോ. ഒ. തോമസ്, ഫാ. സി. ഡി. രാജൻ നല്ലില, ഫാ. മാത്യു നൈനാൻ, ഫാ. ജേക്കബ് ഫിലിപ്പ്, ഫാ. ജെ. ജയിംസ്, ശ്രീ. കുര്യൻ ബി. പ്രസാദ്, ഡോ. ജസ്റ്റിൻ പടമാടൻ, ഡോ. സാറാമ്മ വർഗ്ഗീസ് എന്നിവർ ക്ലാസ്സെടുത്തു.

## തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിച്ചു

ഗോവ:- വിശ്വാസ സഹനമാർഗത്തിലൂടെ ഗോവയുടെ ആത്മീയ ചൈതന്യമായി പ്രശോഭിച്ച മലങ്കര ഓർത്തഡോക്സ് സഭയുടെ ബാഹ്യകേരള പ്രഥമ മെത്രാപ്പോലീത്ത അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 85-ാം ശ്രാദ്ധപ്പെരുന്നാൾ പനജി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ 2008 സെപ്റ്റംബർ 22 മുതൽ 24 വരെ ഭക്ത്യാദരപൂർവ്വം ആചരിച്ചു.

24-ാം തീയതി രാവിലെ ബോംബെ മെത്രാപ്പോലീത്തായുടെ മുഖ്യ കാർമ്മീകത്വത്തിൽ വി. കുർബാന അർപ്പിക്കപ്പെട്ടു. വി. കുർബ്ബാനയ്ക്കു ശേഷം പനാജിയിലെ റായബന്ധറിലുള്ള സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തെ പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാബാവായുടെ കല്പന പ്രകാരം തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിച്ചു. തുടർന്നുള്ള റാസയ്ക്കും വാഴ്വിനും ശേഷമുള്ള അനുസ്മരണ സമ്മേളനത്തിൽ ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. ഗോവ ടൂറിസം മന്ത്രി മിക്കി പച്ചേക്കോ, എൻ ആർ ഐ കമ്മീഷണർ എഡ്വാ. ഡോ. ഫലേറോ, എം.എൽ.എമാരായ വിക്ടോറിയ ഫെർണാണ്ടസ്, ശ്യാം സത്താർദേഖർ, പ്രൊഫ. പ്രദ്ധാൽ ഷഖർദാന്തേ, ഫാ. തോമസ് വർഗീസ്, ജേക്കബ് ഉമ്മൻ എന്നിവർ മാർ അൽവാറീസ് ഗോവയ്ക്കു നൽകിയ സേവനത്തെ ശ്ലാഘിച്ചു. ഇടവക വികാരി ബഹു. ജോസ് ഐസക് അച്ചൻ സ്വാഗതവും കൺവീനർ ഏബ്രഹാം വറുഗീസ് നന്ദിയും അറിയിച്ചു.

ഈ തീർത്ഥാടനകേന്ദ്രവുമായി ബന്ധപ്പെടേണ്ട നമ്പർ : 0832-2444771

## ഡോക്ടറേറ്റ് കരസ്ഥമാക്കി



ഗുജറാത്തിലെ Sourastra University-ൽ നിന്ന് Bio chemistry-ൽ Siji Mathew P.hd. ബിരുദം നേടി. Jamuagar M.P. Shah Medical College-ലെ Dr. T.M. Chary-ടെ മേൽനോട്ടത്തിൽ Effect of Diet, Tobacco and Heridity on Lipid Metabolism and Hypertension" എന്ന Topic ലാണ് ഗവേഷണം നടത്തിയത്. Jamnagar Mar Gregorios പള്ളി ഇടവകാംഗമായ ബേബി മാത്യുവിന്റെയും മറിയാമ്മ മാത്യുവിന്റെയും മകളും ഇൻഡ്യൻ നേവിയിൽ എഡ്യുക്കേഷൻ ഓഫീസറായി സേവനം അനുഷ്ഠിക്കുന്ന LT. Shibu-ന്റെ ഭാര്യയുമാണ്.

## ഭവന നിർമ്മാണ സഹായ പദ്ധതി

മലങ്കര ഓർത്തഡോക്സ് സഭാ ഭവന സഹായ പദ്ധതി കമ്മറ്റിയുടെ ആഭിമുഖ്യത്തിൽ 2008-09-ലെ ഭവന നിർമ്മാണ സഹായം വിതരണം ചെയ്യുന്നു. അപേക്ഷാ ഫോറങ്ങൾ അതത് ഭദ്രാസന കേന്ദ്രങ്ങളിൽ ലഭ്യമാണ്. ഫോറം പൂരിപ്പിച്ച് ഇടവക വികാരിയുടെയും, ഇടവക മെത്രാപ്പോലീത്തായുടെയും ശുപാർശയോടുകൂടി നവംബർ 30-ന് മുമ്പായി കൺവീനർ, ഭവന നിർമ്മാണ സഹായ പദ്ധതി, കാതോലിക്കേറ്റ് ഓഫീസ്, ദേവലോകം, കോട്ടയം-38 എന്ന വിലാസത്തിൽ അയച്ചുതരേണ്ടതാണ്.

## അഖില മലങ്കര മത്സരങ്ങൾ

**പത്തനാപുരം:** മാർത്തോമ്മാ ദീവന്നാസ്യോസ് മെമ്മോറിയൽ അഖില മലങ്കര കലാ-സാഹിത്യ മത്സരങ്ങൾ 2008 നവം. 15 ശനി രാവിലെ എട്ടു മുതൽ മൗണ്ട് താബോർ ട്രെയിനിംഗ് കോളേജിൽ നടത്തുന്നു. വിവരങ്ങൾക്ക് ഫാ. ഡേവിഡ് കോശി, കൺവീനർ, മൗണ്ട് താബോർ ദയറാ, പത്തനാപുരം പി.ഒ., ഫോൺ: 0475-2352231, 9447020695.

## സമൂഹഗാന മത്സരം

**തണ്ണിത്തോട് :** കിഴക്കൻ മലയോര പ്രദേശമായ തണ്ണിത്തോടിന്റെ ആത്മീയ പിതാവായിരുന്ന വന്ദ്യ പി. എ. ശമുവേലച്ചന്റെ സ്മരണ നിലനിർത്തുന്നതിനായി തണ്ണിത്തോട് ഡിസ്ട്രിക്ട് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ അഖില മലങ്കര അടിസ്ഥാനത്തിൽ സണ്ടേസ്ക്കൂൾ വിദ്യാർത്ഥികൾക്കായി ഒരു സമൂഹഗാന മത്സരം നടത്തി.

## സന്യാസി സന്യാസിനി സമ്മേളനം

സമൂഹങ്ങളുടെ 14-ാമതു സംഗമം 2008 ഒക്ടോബർ 28-ാം തീയതി മുതൽ 30-ാം തീയതി വരെ (ചൊവ്വ, ബുധൻ, വ്യാഴം) ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമത്തിൽ വെച്ച് നടത്തപ്പെട്ടു. ആശ്രമ ചാപ്പലിൽ കബറടങ്ങിയിരിക്കുന്ന പുണ്യശ്ലോകനായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ വലിയ മദ്ധ്യസ്ഥത സന്യസ്ഥർക്കു അനുഗ്രഹമായി ത്തീർന്നു.

'സന്യാസ സമൂഹങ്ങൾ-ഇന്നിന്റെ ആവശ്യകത എന്നതായിരുന്നു ഈ വർഷത്തെ ചിന്താവിഷയം. വിവിധ സമ്മേളനങ്ങളിൽ പ്രസിഡന്റ് അഭിവന്ദ്യ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത, ഫാ. ഡോ. ജോൺ പണിക്കർ, ഡോ. സിസ്റ്റർ ഡിയോ കാർമ്മൽ ശ്രീ സദാശിവൻ നായർ (ഡപ്യൂട്ടി ഡയറക്ടർ കോ-ഓപ്പറേറ്റീവ് സൊസൈറ്റി) എന്നിവർ ചിന്താ വിഷയ്തെ അധികരിച്ച് ക്ലാസ്സുകൾ എടുത്തു. കടമ്പനാടു നസ്രേത്തു മഠത്തിലെ സിസ്റ്റർ അന്നമ്മ ധ്യാന പ്രസംഗം നടത്തി. രണ്ടു ദിവസങ്ങളിലെ വി. കുർബ്ബാനയ്ക്കു വന്ദ്യ യൂഹാനോൻ റമ്പാനും (ഹോളി ട്രിനിറ്റി ആശ്രമം, റാന്നി) അഭിവന്ദ്യ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായും പ്രധാന കാർമ്മികരായിരുന്നു. 5 ഗ്രൂപ്പുകളായി തിരിഞ്ഞ് ചിന്താവിഷയത്തെ അധികരിച്ച് സമഗ്രമായ ചർച്ചകൾ നടത്തി.

## ഗിവ്സൈറ്റ് പ്രോജക്ട് കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്‌വച്ചുള്ള ഓപ്പറേഷന് 1000 രൂപയും സാധാരണ ഓപ്പറേഷന് 500 രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 695817.90- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 15289 ഓപ്പറേഷൻ ആകെ 2006 മാർച്ച് 31 വരെയുള്ള കാലത്ത് നടത്തിയതിൽ 5022-ഉം സൗജന്യമായിരുന്നു. അതുപോലെ ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 3645 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

പല സ്വകാര്യ ആശുപത്രികളും ഇതേ ഓപ്പറേഷൻ ഒന്നിനു 10,000-ൽ അധികം ചാർജ് ചെയ്തുവരുന്നുണ്ട്. ആ നിലയിൽ ഈ സ്ഥാപനത്തിലൂടെ ചെയ്യുന്ന സേവനം എത്ര മഹത്തരമാണെന്നോർക്കുക.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

**ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്** (സെക്രട്ടറി ഗവേണിംഗ്ബോർഡ്)



Inserted by:

**Mar Gregorios Indian Orthodox Church Muscut**

## 2nd Death Anniversary
## 27-11-2008



*In loving Memory of*

**K. M. THOMAS**

Kadavil House, Kesavadasapuram

*By sorrowing family*

## *For Favours Received*



Rini Mathai
Bhubeneswar



Varghese



Susan Philp



Remya Mary
Chandapilla



Kunjumol
& Biju



Paulose Puliyappara
Chacko, AGRA

THE MALANKARA SABHA,
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2006-08*
*Licence No. KL/CR/KTM/WPP-049/2006-08.*
*Licenced to Post Without Pre-payment*

# 40–ാം ചരമദിനം
# 12–11–2008



## ഫാ. കെ. വൈ. ഫീലിപ്പോസ് (59)

**കുരുവിള വടശ്ശേരിൽ വീട്,**
**പെരുമ്പുഴ, കുണ്ടറ**

'ആചാര്യന്മാ മശിഹാ കൂദാശകളർപ്പിച്ചോ
ഈ ആചാര്യനേകുക പുണ്യം നാഥാ സ്തോത്രം.'

*Inserted by:-*

**പൊന്നമ്മ ഫിലിപ്പോസ്** (ബസ്ക്യാമ്മ)

മക്കൾ : സുനിൽ കെ. തങ്കച്ചൻ
സുജ കെ. തങ്കച്ചൻ
സിജു കെ. തങ്കച്ചൻ

മരുമക്കൾ : സിന്ധു സുനിൽ
സാം ചാക്കോ
സ്മിത സിജു

കൊച്ചുമക്കൾ :
സോണി എം. സുനിൽ, സാനിയ റേച്ചൽ സുനിൽ, സുമിൻ ജെ. സാം,
സൂസമി റേച്ചൽ സാം, സാറാ റേച്ചൽ സിജു

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINETERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 10/-